# മലങ്കര നസ്രാണി

**മലങ്കര നസ്രാണികളുടെ പ്രതിവാര പത്രിക**


> "ജനങ്ങളുടെ മുന്നേറ്റശക്തിയാണ് വേണ്ടത്. ജനശക്തി വേണ്ട രീതിയിൽ സംഘടിപ്പിക്കണം. ജനാധിഷ്ഠിതമായ വലിയ മുന്നേറ്റത്തിനു സഹായിക്കുന്ന ശക്തി ഉയർന്നുവരണം. ഇരുട്ടു വർദ്ധിക്കുന്ന സമയം. ജനങ്ങൾ അക്ഷമരായി കഴിഞ്ഞു. സഹിക്കാൻ മേലാത്ത സ്ഥിതി വന്നാൽ ജനങ്ങൾ ഇളകും. ജനങ്ങൾ ഇളകണം. ഇതിനു കഴിയുന്ന ഒരു പുതിയ ബദൽശക്തി ആവശ്യമായിരിക്കുന്നു."
>
> **– പൗലോസ് മാർ ഗ്രിഗോറിയോസ്**


പുസ്തകം 1 | ലക്കം 3 | 2005 ഓഗസ്റ്റ് 1–6 | പേജ് 9


# മലങ്കരസഭയെ ദ്രോഹിച്ചവർക്ക് അതിന്റെ പ്രതിഫലം കിട്ടുന്നു

**ഡേവിഡ് ദാനിയേൽ, മരങ്ങാട്ടുപള്ളി**

കോട്ടയത്തെ മുത്തശ്ശി പത്രത്തിന്റെ പത്രാധിപരും ആയുഷ്ക്കാല സഭാട്രസ്റ്റിയും കൂടി തലയിൽ മുണ്ടിട്ടു നടക്കുന്ന കാഴ്ച കാണാനാവുമെന്ന് സഭാംഗങ്ങളാരും തന്നെ കരുതിയതല്ല. ആയ കാലത്ത്, പത്രം വിറ്റ് പത്തു കാശുണ്ടാക്കുവാൻ സഭയെ ഭിന്നിപ്പിച്ചു നിർത്തി ഓർത്തഡോക്സ് സഭയ്ക്കിട്ട് ചെയ്യാവുന്ന ദോഷമൊക്കെ വർക്കിംഗ് കമ്മറ്റിയിലും ബാവായുടെ ഉപദേശകസമിതിയിലുമിരുന്ന് ചെയ്ത പത്രാധിപർക്ക് വയസുകാലത്ത് കിട്ടിയ ഇരുട്ടടി കണ്ട് 'മാതൃഭൂമി'യ്ക്കും 'ദേശാഭിമാനി'യ്ക്കും ഒപ്പം മലങ്കര സഭാംഗങ്ങളും പൊട്ടിച്ചിരിക്കുകയാണിപ്പോൾ.

'എഴുതി മുടിപ്പിക്കുക' എന്നൊരു ശൈലി തന്നെ സൃഷ്ടിച്ച മുത്തശ്ശിപത്രം കേരളത്തിലെ രണ്ടു പ്രമുഖ ബ്ലേഡ് കമ്പനികളായ ഓറിയന്റലിനെയും ഷാലിമാറിനെയും വാർത്ത എഴുതി 'പൊട്ടിച്ചു' കൊടുത്തു. ആയിരക്കണക്കിന് മനുഷ്യരുടെ കാശുപോയി. ആ ലാക്കു നോക്കി സ്വന്തം ബ്ലേഡ് കമ്പനിയെ പത്രത്തിന്റെ ലേബലിൽ വളർത്തി വലുതാക്കി. ഇടയ്ക്കൊക്കെ തലപൊക്കി വന്ന ചെറിയ ബ്ലേഡ് കമ്പനികളെയെല്ലാം വാർത്ത എഴുതി പൊട്ടിച്ചു. ഒടുവിൽ സ്വന്തം ബ്ലേഡും പൊട്ടി! അതിന്റെ വാർത്തയും നിക്ഷേപകരുടെ യോഗത്തിന്റെ വാർത്തയും എഴുതി കൊടുക്കേണ്ട ഗതികേടിലാണിപ്പോൾ!! ഒരു നൂറ്റാണ്ടിനിടയിൽ മുത്തശിയുടെ കുടുംബത്തിൽ നിന്നും പൊട്ടുന്ന രണ്ടാമത്തെ ബ്ലേഡു കമ്പനിയാണിത് എന്നത് പലർക്കുമറിയാൻ വയ്യാത്ത സത്യമാണ്.

'അഞ്ചു വർഷത്തിൽ കൂടുതൽ ഒരു നിമിഷം ഈ കസേരയിലിരിക്കുകയില്ല' എന്നു പ്രഖ്യാപിച്ച് മലങ്കര അസോസിയേഷൻ പ്രതിനിധികളുടെ കൈയടി വാങ്ങി സഭാട്രസ്റ്റി സ്ഥാനത്ത് കയറിയ മാന്യദേഹത്തിന് സഭാസേവനം കൊണ്ട് കുറെ കാശു പോയതു മാത്രമാണോ മിച്ചം എന്നറിയില്ല. എന്തായാലും 'അച്ചായന്മാരു' രണ്ടും ഒറ്റക്കെട്ടായിരുന്നു. പാരവയ്ക്കുന്ന കാര്യത്തിലായാലും എന്തിലായാലും. ഇരുട്ടടി കിട്ടിയതും രണ്ടു പേർക്കും ഏതാണ്ട് ഒരേ സമയത്തു തന്നെ. ട്രസ്റ്റിച്ചായന്റെ മക്കൾ എല്ലാം വിറ്റു മുടിച്ചു. ഇനി വില്ക്കാനുള്ളത് കോട്ടയം കലക്ട്രേറ്റിന് മുമ്പിലെ വെയിറ്റിംഗ് ഷെഡ് മാത്രം; പഴയകാലത്ത് വീട്ടുപേരു പത്തു പേരു കണ്ടോട്ടെ എന്നോർത്ത് ഫ്രീയായി വച്ചു കൊടുത്തതാണത്.

ചരിത്രം പരിശോധിച്ചാൽ ഇതിൽ അത്ഭുതപ്പെടാനെന്തിരിക്കുന്നു എന്ന് തോന്നാം. തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിലെ കള്ള്, കറുപ്പ്, കഞ്ചാവ് തുടങ്ങിയവയുടെ കുത്തകക്കാരനായിരുന്നു പഴയ സഭാട്രസ്റ്റി സി. ജെ. കുര്യൻ. ഇപ്പോഴത്തെ മണിച്ചൻ പോലും അങ്ങേരുടെ ഏഴയലത്തു വരില്ല. അദ്ദേഹത്തിനു സഭയുടെ കാശെടുത്ത് ഒന്നു ബിസിനസ് കളിക്കാൻ തോന്നിയ ആഗ്രഹത്തിൽ നിന്നാണ് ഇന്നും തീരാത്ത ഈ കേസുകളുടെ തുടക്കം. സഭാകേന്ദ്രമായ പഴയസെമിനാരിയിലെ തെങ്ങുകളിലെ തേങ്ങയിട്ടു വീട്ടിൽ കൊണ്ടുപോകുവാൻ നോക്കിയ ഈ വിദ്വാൻ, കേസെല്ലാം തനിക്ക് അനുകൂലമായി വിധിക്കും എന്ന് വ്യാമോഹിച്ച് സ്വന്തം സമ്പാദ്യം മുഴുവൻ മുടക്കി കേസു നടത്തി. സർ സി. പി. യെപ്പോലൊരു മിടുക്കൻ വക്കീലിനെ അദ്ദേഹം തിരുവിതാംകൂറിൽ കൊണ്ടുവന്നു. ആ സി. പി. തിരുവിതാംകൂർ ദിവാനായി പിന്നീട് വന്നതും തിരികെ ഓടിയതും ചരിത്രം. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്കുതീർത്ത കല്പന കാശു കൊടുത്തു വാങ്ങി പെട്ടിയിൽ വച്ചു പൂട്ടി. ഹൈക്കോടതി ചീഫ് ജസ്റ്റീസിന് വരെ കൈക്കൂലി കൊടുത്ത് വിധി തനിക്ക് അനുകൂലമാക്കി. പക്ഷേ അവസാനം ചാകാൻ കിടന്നപ്പോൾ എല്ലാം മണ്ടത്തരമായിപ്പോയല്ലോ എന്നോർത്ത് വിലപിച്ചു. പിൻതലമുറ മുഴുവനും ഈ വിദ്വാന്റെ ചെയ്തികളുടെ ഫലം അനുഭവിച്ചു. കുടുംബത്തിനു സംഭവിച്ച ദുരിതങ്ങൾ വായിച്ചറിയേണ്ടവർ 'ആനപ്പാപ്പി'യുടെ ജീവചരിത്രം വാങ്ങി വായിക്കുക.

പ. ഔഗേൻ പ്രഥമൻ ബാവായെ ദ്രോഹിച്ചവർക്കും അവരുടെ ജീവിതകാലത്തു തന്നെ അതിന്റെ ശിക്ഷ കിട്ടിയതായാണ് അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ പറയുന്നത്.

പണം ചാകര പോലെ കൈയിൽ വന്നു ചേരുമ്പോൾ, അതിന്റെ ബലത്തിൽ സഭാനേതാവാകാനും സഭയെ തന്റെ ഇഷ്ടത്തിനു നയിക്കുവാനുമൊക്കെ ഇറങ്ങി പുറപ്പെടുന്നവർ മേല്പറഞ്ഞ വിദ്വാന്മാരുടെയൊക്കെ ജീവിതം ഒന്നു വായിച്ചു പഠിക്കുന്നത് നന്നായിരിക്കും. ■

## അകംപൊരുൾ



# കാതോലിക്കാ വാഴ്ചയ്ക്ക് നടപടിക്രമം ഉണ്ടാക്കണം

**എം. കുര്യൻ തോമസ്**

റോമിലെ പാത്രിയർക്കീസും റോമൻ കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷനുമായ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ കാലം ചെയ്തു. അതിനുശേഷം അദ്ദേഹത്തിന്റെ കബറടക്കവും പിൻഗാമിയായി ബനഡിക്ട് പതിനാറാമന്റെ തിരഞ്ഞെടുപ്പും അഭിഷേകവും നടന്നു. ആധുനിക വാർത്താവിനിമയ സൗകര്യങ്ങളുടെ മികവു മൂലം ഈ ചടങ്ങുകൾ എല്ലാം തൽസമയം ലോകം മുഴുവൻ ദൃശ്യമാധ്യമങ്ങളിലൂടെ വീക്ഷിക്കാൻ സാധിച്ചു. അച്ചടിമാധ്യമം, നൂറ്റാണ്ടുകൾ കൊണ്ടു ചിട്ടപ്പെടുത്തിയ ചടങ്ങുകളുടെയും ആചാരങ്ങളുടെയും ചരിത്രവും അതേസമയം വിവരിച്ചു.

ലക്ഷക്കണക്കിന് ജനങ്ങളും ആയിരക്കണക്കിന് വിശ്വാസികളും നൂറു കണക്കിന് സ്ഥാനികളും പങ്കെടുക്കുന്ന ഈ മഹാസംഭവങ്ങൾ അച്ചടക്കത്തോടും ആചാരങ്ങളിൽ കടുകിട തെറ്റാതെയുമാണ് നടന്നത്. അവ അപ്രകാരം നടക്കുന്നുവെന്ന് ഉറപ്പാക്കാൻ നിശ്ചിതമായ ഒരു സംവിധാനവും റോമൻ കാത്തോലിക്കാ സഭയ്ക്കുണ്ട്.

ഈ ആചാരത്തിന്റെ ചട്ടക്കുടുകൾ ഒരു ദിവസം കൊണ്ടുണ്ടായതല്ല. അനേക നൂറ്റാണ്ടുകളിലൂടെ രൂപംപ്രാപിച്ച അവയെ നിയമത്തിനു കീഴിൽ ക്രോഡീകരിക്കുകയാണ് റോമൻ കത്തോലിക്കാസഭ ചെയ്തത്. ഓരോ കർമ്മവും ക്രിയയും ഇന്നടത്ത് ഇന്നയാൾ ചെയ്യണമെന്ന് റോമൻ കത്തോലിക്കാ സഭയ്ക്ക് നിയമമുണ്ട്. അത് അഭംഗുരം പാലിക്കപ്പെടുന്നതിനാലാണ് എണ്ണമറ്റ ഈ ചടങ്ങുകൾ തിക്കും തിരക്കും ബഹളവും കൂടാതെ നടന്നത്.

മലങ്കരസഭയിലെ കാതോലിക്കാ സ്ഥാനാരോഹണത്തിനും പ. കാതോലിക്കാമാരുടെ കബറടക്കത്തിനും ഒരു നടപടിച്ചട്ടം ഉണ്ടാകേണ്ടിയിരിക്കുന്നു. 1912–ൽ പൗരസ്ത്യ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ചപ്പോൾ മുതൽ ഉണ്ടായിരുന്ന പല കീഴ്വഴക്കങ്ങളും ഇന്ന് അപ്രത്യക്ഷമായിരിക്കുകയാണ്. മലങ്കരയിലെ കാതോലിക്കേറ്റിന്റെ വ്യക്തിത്വത്തിന് ഇനിയും പല ചടങ്ങുകളും കൂട്ടിച്ചേർക്കേണ്ടതില്ലേയെന്നും ഈ ലേഖകൻ സംശയിക്കുന്നു.

കാതോലിക്കാ വാഴ്ചയിൽ അപ്രത്യക്ഷമായ ഏതാനും നല്ല പാരമ്പര്യങ്ങളെ ആദ്യം ചൂണ്ടിക്കാട്ടാം. 1912 നവംബർ 13–ന് ഒന്നാമത്തെ കാതോലിക്കായെ വാഴിച്ചത് നിരണം പള്ളിയിൽ വച്ചാണ്. ഇത് സൗകര്യത്തെ പ്രതി ചെയ്ത ഒരു നടപടിയല്ല. *ശ്ലീഹായ്ക്കടുത്ത കിഴക്കേ സിംഹാസനത്തിലേക്ക് കാതോലിക്കയെ* വാഴിക്കേണ്ടത് പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിരണത്തുപള്ളിയിൽ വെച്ചായിരിക്കണം എന്ന വ്യക്തമായ കാഴ്ചപ്പാടോടു കൂടിയാണ് വാഴ്ചസ്ഥലം തിരഞ്ഞെടുത്തത്.

ഈ നടപടി പിന്നീടും തുടർന്നു. 1925–ൽ രണ്ടാം കാതോലിക്കായേയും വാഴിച്ചത് നിരണം പള്ളിയിൽ വെച്ചാണ്. രണ്ടാം കാതോലിക്കായുടെ വാഴ്ചയിൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനെ പരുമല സെമിനാരിയിൽ നിന്നും ആഘോഷപൂർവ്വം എതിരേറ്റുകൊണ്ടുപോയാണ് നിരണത്ത് വാഴ്ച നടത്തിയത്. ഈ യുക്തിസഹജമായ പാരമ്പര്യം പിന്നീട് എന്തുകൊണ്ടോ തുടർന്നില്ല. കാതോലിക്കാ വാഴ്ച നിരണം പള്ളിയിൽ എന്ന പഴയ കീഴ്വഴക്കം പുനഃസ്ഥാപിച്ചേ മതിയാവൂ.

രണ്ടാമതായി, മുൻപ് കാതോലിക്കാവാഴ്ചയിൽ നവാഭിഷിക്തനെ വി. കുർബാനയ്ക്കു ശേഷം കസേരയിൽ എടുത്ത് പള്ളിക്കു മൂന്നു പ്രാവശ്യം ആഘോഷസമന്വിതമായ പ്രദക്ഷിണം നടത്തുക എന്ന പതിവുണ്ടായിരുന്നു. രണ്ടാം കാതോലിക്കായെ അപ്രകാരം എതിരേറ്റതായി അദ്ദേഹത്തിന്റെ *സഭാജീവിത നാൾവഴി*യിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതും ഇപ്പോൾ നിലവിലില്ല.

മൂന്നാമതായി, കിഴക്കിന്റെ മഹാനായ കാതോലിക്കാ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തന്റെ വാഴ്ചദിനം തന്നെ പരുമല സെമിനാരി, പഴയസെമിനാരി, പാമ്പാക്കുട ചെറിയപള്ളി, വാകത്താനം വള്ളിക്കാട്ടു ദയറാ, ദേവലോകം അരമന എന്നിവിടങ്ങളിലെത്തി തന്റെ മുൻഗാമികളുടെ കബറിടങ്ങളിൽ ധൂപപ്രാർത്ഥന നടത്തിയിരുന്നു. അനുകരണീയമാക്കാമായിരുന്ന ആ പാരമ്പര്യവും ഇന്നു നിലവിലില്ല.

ഈ ലേഖകന്റെ അഭിപ്രായത്തിൽ മലങ്കരയിലെ കാതോലിക്കാ വാഴ്ചയുടെ ക്രമം അപൂർണ്ണമാണ്. അന്തോഖ്യൻ (പാശ്ചാത്യ സുറിയാനി) പാരമ്പര്യത്തിൽ പാത്രിയർക്കീസ്/മഫ്രിയാനയെ വാഴിക്കുന്നതിനുള്ള ക്രമവും പ്രർത്ഥനകളുമാണ് മലങ്കരസഭ ഉപയോഗിക്കുന്നത്. ഇവ തൃപ്തികരമല്ലന്നോ മാറ്റണമെന്നോ അല്ല ഈ ലേഖകന്റെ വാദം. മലങ്ക


*(ശേഷം 2–ാം പേജിൽ)*

# ക്രിസ്ത്യാനികളും ലൗകികാധികാരികളും

ഫാ. ഡോ. കെ. എം. ജോർജ്ജ്



ലൗകിക ഭരണാധികാരികളോടുള്ള ക്രിസ്ത്യാനികളുടെ മനോഭാവം എന്തായിരിക്കണം എന്നതിനെക്കുറിച്ച് വളരെ വിപുലമായ ചിന്തകളും വിശകലനങ്ങളും സഭയിൽ എന്നും ഉണ്ടായിട്ടുണ്ട്. കർത്താവിന്റെ മാതൃകയാണ് ഇവിടെയും സഭയ്ക്ക് മാർഗ്ഗനിർദ്ദേശം നൽകുന്നത്. യഹൂദന്മാരുടെ ഭരണകർത്താക്കളെ കാരണമില്ലാതെ കർത്താവ് വിമർശിക്കുന്നില്ല. എന്നാൽ വിവിധതരത്തിൽ കഷ്ടപ്പെടുന്ന സാധാരണ ജനങ്ങളുടെ പക്ഷം പിടിച്ചുകൊണ്ട്, മത – സമൂഹ നേതൃത്വത്തിന്റെ അനീതികളെയും കാപട്യത്തെയും പരസ്യമായി തുറന്നുകാട്ടാൻ തനിക്ക് മടിയില്ലായിരുന്നു. "കൈസർക്കുള്ളത് കൈസർക്കും ദൈവത്തിനുള്ളത് ദൈവത്തിനും കൊടുക്കുവാനുള്ള" (മത്താ 22:21) കർത്താവിന്റെ നിർദ്ദേശം പലരും ഉദ്ധരിക്കുന്ന ഒന്നാണ്.

ക്രിസ്തീയസഭ പീഡിപ്പിക്കപ്പെട്ടുകൊണ്ടിരുന്ന കാലത്തും ലൗകിക ഭരണാധികാരികൾക്കു വേണ്ടി നിരന്തരം പ്രാർത്ഥിക്കണം എന്ന് സഭ പഠിപ്പിച്ചിരുന്നു. "രാജാക്കന്മാർക്കും സകല അധികാരസ്ഥന്മാർക്കും വേണ്ടി യാചനയും പ്രാർത്ഥനയും പക്ഷവാദവും സ്തോത്രവും ചെയ്യേണം" (1 തിമോ. 2:1–2) എന്ന് പൗലോസ് ശ്ലീഹാ തിമോത്തിയോസിലൂടെ സഭയെ ഉൽബോധിപ്പിക്കുന്നു. വി. കുർബാനയിലെ മൂന്നാം തുബ്ദേനിൽ അധികാരികൾക്കുവേണ്ടി നാം പ്രാർത്ഥിക്കുന്നത് ഈ ശ്ലൈഹിക നിർദ്ദേശമനുസരിച്ചാണ്. പിൽക്കാലത്ത്, റോമാ സാമ്രാജ്യം മുഴുവൻ ക്രിസ്തുമതം സ്വീകരിച്ചപ്പോൾ വിശ്വാസികളായ ഭരണകർത്താക്കൾക്കു വേണ്ടിയാണ് നാം പ്രാർത്ഥിക്കേണ്ടത് എന്ന ചിന്ത പ്രബലപ്പെട്ടു. എന്നാൽ വേദപുസ്തകാടിസ്ഥാനത്തിൽ നോക്കിയാൽ, എല്ലാത്തരം ഭരണാധികാരികൾക്കു വേണ്ടിയും പ്രാർത്ഥിക്കണം എന്നാണ് കാണുന്നത്. അധികാരികൾക്ക് നീതിബോധവും ജനക്ഷേമതാല്പര്യവും സമാധാനവാഞ്ഛയും ഉണ്ടായിട്ട് അതുമൂലം ജനങ്ങൾക്ക് നന്മയും സ്വസ്ഥതയും കൈവരണം എന്നാണ് പ്രാർത്ഥനയുടെ സാരം.

റോമാ ലേഖനത്തിൽ പൗലോസ് ശ്ലീഹാ പഠിപ്പിക്കുന്നത് "ഏതു മനുഷ്യനും ശ്രേഷ്ഠാധികാരങ്ങൾക്കു കീഴടങ്ങണമെന്നാണ്." ഭരണകർത്താക്കളോടു വിധേയപ്പെട്ട് കരവും നികുതിയും കൊടുത്ത് പൗരധർമ്മം നിറവേറ്റുന്നത് ആവശ്യമാണെന്ന് ഇവിടെ പറയുന്നു (റോമ. 13:1–7). എല്ലാ അധികാരങ്ങളും ദൈവത്തിൽ നിന്നാണ് എന്നതാണ് ഇതിന്റെ അടിസ്ഥാനം. ലോകത്തിൽ നീതി നടത്തുവാനാണ് ദൈവം അവർക്ക് അധികാരം കൊടുത്തിരിക്കുന്നത്. ഈ വേദഭാഗം സഭാചരിത്രത്തിൽ വിവാദമായിട്ടുണ്ട്. ക്രൂരന്മാരായ സ്വേച്ഛാധിപതികളെയും അഴിമതിക്കാരായ ഭരണകർത്താക്കളെയും സാമ്രാജ്യവാദികളായ ഭരണകൂടങ്ങളെയും അനുസരിക്കാതെ, അവരെ സമാധാനപൂർവം എതിർക്കുകയും അക്രമരഹിതമായ മാർഗ്ഗങ്ങളിലൂടെ നീക്കം ചെയ്യുകയുമാണ് സഭയുടെ പ്രവാചകധർമ്മം എന്ന് ശക്തമായ പ്രബോധനം സഭയിൽ നിലവിലുണ്ട്. ഇവിടെയും കർത്താവിന്റെ മാതൃകയാണ് നമുക്ക് വഴി കാട്ടുന്നത്. പാശ്ചാത്യരാജ്യങ്ങളുടെ കൊളോണിയൽ ഭരണത്തിൽ നിന്നും നമ്മുടെ രാജ്യമുൾപ്പെടെയുള്ള നിരവധി രാഷ്ട്രങ്ങൾ മോചിതമായത് ഇത്തരുണത്തിൽ ഓർക്കാം. അതിക്രൂരമായ വംശഹത്യ നടത്തിയ ഹിറ്റ്ലറെപ്പോലെയുള്ള ഭരണകർത്താക്കളെ അന്നത്തെ റോമൻ കത്തോലിക്കാ സഭയുടെ അധികാരികൾ എതിർത്തില്ല എന്നത് പാശ്ചാത്യസഭയ്ക്ക് എന്നും കളങ്കമാണ്. അധികാരം എപ്പോഴും ദുർവിനിയോഗം ചെയ്യപ്പെടാനുള്ള സാദ്ധ്യത നിലനിൽക്കുന്നതുകൊണ്ട്, നമ്മുടെ ക്രിസ്തീയ ധാർമ്മിക ബോധത്തെയും ബഹുജന നന്മയെയും ഉയർത്തിപ്പിടിച്ചുകൊണ്ട് ഭരണാധികാരികളെ വിമർശിക്കാനും തിരുത്തുവാനും സഹായിക്കുവാനും ആവശ്യമായ സന്ദർഭങ്ങളിൽ അവരോടു സഹകരിക്കുവാനുമുള്ള സന്നദ്ധത നാം കാണിക്കേണ്ടതാണ്. എന്നാൽ ക്രിസ്തീയസഭ രാഷ്ട്രീയ പാർട്ടിയുണ്ടാക്കുകയോ സങ്കുചിതമോ ജാതീയമോ ആയ രാഷ്ട്രീയ ലക്ഷ്യങ്ങൾക്കു വേണ്ടി സംഘടിക്കുകയോ ചെയ്യുന്നത് സുവിശേഷ വെളിച്ചത്തിൽ ആശാസ്യമല്ല. അധികാരം സേവനത്തിനും ശുശ്രൂഷയ്ക്കും വേണ്ടിയാണെന്ന കർത്തൃവചനവും മാതൃകയും തന്നെ ഇവിടെയും നമുക്ക് അടിസ്ഥാനം.

('ജനതകളുടെ പ്രകാശം' എന്ന കൃതിയുടെ പുതുക്കിയ പതിപ്പിൽ നിന്നും)

■

# കാതോലിക്കാ വാഴ്ചയ്ക്ക്..

*(ഒന്നാം പേജിൽ നിന്നും)*

രയിലെ സാഹചര്യത്തിൽ ഇത് അപൂർണ്ണമാണെന്നാണ്. മലങ്കരയിലെ കാതോലിക്കായെയും അന്തോഖ്യാ പാത്രിയർക്കീസ് / മഫ്രിയാനയെയും തിരഞ്ഞെടുക്കുന്നതിലുള്ള വിത്യാസമാണ് ഈ അപൂർണ്ണതക്കു കാരണം. അന്തോഖ്യൻ സഭയിൽ ഈ സ്ഥാനികളെ തിരഞ്ഞെടുക്കുന്നത് എപ്പിസ്ക്കോപ്പാമാരാണ്. ജനത്തിന് ഈ പ്രക്രിയയിൽ യാതൊരു പങ്കുമില്ല. അതിനാൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അഥവാ അവരുടെ പ്രതിനിധികൾ, സ്ഥാനാർത്ഥിയോട് *പരിശുദ്ധ റൂഹ അങ്ങയെ (പാത്രിയർക്കീസ്/ മഫ്രിയാന) സ്ഥാനത്തേക്കു വിളിക്കുന്നു* എന്ന് പറയുമ്പോൾ തിരഞ്ഞെടുക്കുന്നവർ ക്ഷണിക്കുന്നു എന്ന രീതിയിൽ ഈ കർമ്മം അർത്ഥപൂർണ്ണമാണ്.

മലങ്കരയിൽ കാതോലിക്കായെ തിരഞ്ഞെടുക്കുന്നത് മെത്രാന്മാരുടെ സുന്നഹദോസ് മാത്രമല്ല, ജനങ്ങളും പട്ടക്കാരും കൂടിച്ചേർന്നാണ്. ഈ തിരഞ്ഞെടുപ്പിന്റെ അടിസ്ഥാനത്തിലാണ് കാതോലിക്കാ അധികാരം പ്രാപിക്കുന്നത്. മലങ്കര സഭയുടെ ഈ പൊതുവായ തിരഞ്ഞെടുപ്പിനെ പ്രതീകവൽക്കരിക്കുന്ന ഒരു ചടങ്ങും കാതോലിക്കാ വാഴ്ചയിൽ ഇല്ല.

അതേപോലെ മലങ്കരസഭയിൽ കാതോലിക്കായെ വാഴിക്കുവാൻ തീരുമാനിക്കുന്നത് മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന എപ്പിസ്കോപ്പൽ സുന്നഹദോസാണ്. വാഴ്ചയുടെ മുഖ്യകാർമ്മികൻ പാത്രിയർക്കീസോ, സീനിയർ മെത്രാപ്പോലീത്തയോ ആരായാലും സുന്നഹദോസിന്റെ തീരുമാനം അനുപേക്ഷണീയമാണ്. ഇതിനും വ്യക്തമായ ഒരു പ്രതീകം ഇന്ന് കാതോലിക്കാവാഴ്ചയിൽ ഇല്ല. ഈ കാരണങ്ങളാലാണ് കാതോലിക്കാ സ്ഥാനാരോഹണക്രമം അപൂർണ്ണമാണെന്ന് വാദിക്കുന്നത്.

ഈ ലേഖകന്റെ അഭിപ്രായത്തിൽ പിൻഗാമിയെ തിരഞ്ഞെടുത്ത അസോസിയേഷന്റെ തീരുമാനം അറിയിച്ചുകൊണ്ട് മുൻഗാമി അയച്ച പൊതുകൽപ്പന പരസ്യമായി വായിക്കണം. ഇതിന് അസോസിയേഷൻ സെക്രട്ടറിയെ നിയോഗിച്ച് ജനപങ്കാളിത്തം ഉറപ്പാക്കാം. തുടർന്ന് കാതോലിക്കാ വാഴ്ച നടത്താനുള്ള സുന്നഹദോസ് തീരുമാനം സുന്നഹദോസ് സെക്രട്ടറിയും വായിക്കണം. അതിനുശേഷം മാത്രം ശ്രേഷ്ഠ നിയുക്ത കാതോലിക്കായെ സ്ഥാനാരോഹണത്തിനു ക്ഷണിക്കുന്ന കർമ്മം നടത്തിയാൽ മുമ്പു പറഞ്ഞ ഈ അപൂർണത ഒഴിവാകും. മേൽപ്പട്ട സ്ഥാനാരോഹണത്തിനും ഇവ രണ്ടും – പൊതു കൽപ്പനയും സുന്നഹദോസ് തീരുമാനവും – ഉൾപ്പെടുത്തണം.

മലങ്കരസഭയിൽ നാലാം കാതോലിക്കാ മുതലുള്ളവരെ വാഴിക്കുമ്പോൾ അവർ മലങ്കര മെത്രാപ്പോലീത്താമാരാണ്. മുമ്പു കൂട്ടി തിരഞ്ഞെടുക്കപ്പെടുന്നതിനാലും, മുൻഗാമി കാലം ചെയ്യുകയോ സ്ഥാനത്യാഗം ചെയ്യുകയോ ചെയ്യുമ്പോൾ പിൻഗാമി സ്വമേധയാ മലങ്കര മെത്രപ്പോലീത്താ സ്ഥാനം പ്രാപിക്കുന്നതിനാലാണിത്. ഇതിനു പ്രത്യേകിച്ചു ചടങ്ങുകളൊന്നുമില്ല. ഉണ്ടാകേണ്ട ആവശ്യവുമില്ല. ഈ സംവിധാനം ഉള്ളതിനാൽ റോമാ സഭയിലെ *കമർലങ്ക* അന്ത്യോഖ്യൻ സഭയിലെ *കൈമാഖാം* എന്നീ ഇടക്കാല സ്ഥാനികളുടെ ആവശ്യം മലങ്കരസഭയ്ക്ക് ഉണ്ടാകുന്നില്ല.

മലങ്കര മെത്രാപ്പോലീത്തായ്ക്ക് പരമ്പരാഗതമായ ഒരു വേഷവിധാനമുണ്ട്. ഇത് ഭരണകാലത്ത് ഒരിക്കൽ മാത്രമാണ് (ഫോട്ടോ എടുക്കാൻ) ഇന്ന് ധരിക്കുന്നത്. ഈ അംശവസ്ത്രം മലങ്കരസഭയുടെ ദേശീയ തനിമയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രതീകമാണ്. അതിനാലാണ് അന്തോഖ്യർ ഇതിനെ അകാനോനികമാക്കുകയും വൈദീക കർമ്മങ്ങളിൽ നിന്നും പുറത്താക്കുകയും ചെയ്തത്. ഇന്ന് *കാതോലിക്കാ* എന്ന സ്ഥാനനാമത്തിന്റെ കാര്യത്തിലെന്നപാലെ പല *നസ്രാണിത്വ പിന്തുടർച്ചാ മോഹികളും* ഈ അനന്യസാധാരണമായ അംശവസ്ത്രത്തിന്റെ വികൃതമായ അനുകരണങ്ങൾ ധരിച്ച് തൃപ്തരാകുന്നുണ്ട്. ദൗർഭാഗ്യവശാൽ യാഥാർത്ഥ അവകാശികൾ ഈ അംശവസ്ത്രത്തിന്റെ പ്രാധാന്യം മനസ്സിലാക്കുന്നുമില്ല.

ഈ ലേഖകന്റെ അഭിപ്രായത്തിൽ, കാതോലിക്കാ സ്ഥാനാർത്ഥി, മലങ്കര മെത്രാപ്പോലീത്തായുടെ അംശവസ്ത്രം ധരിച്ചുകൊണ്ടുവേണം കാതോലിക്കാ സ്ഥാനം സ്വീകരിക്കുവാൻ. ഇന്ന് കാതോലിക്കായ്ക്കു സ്ഥാനചിഹ്നമായി മൂന്നു മാലയും, പ. വാകത്താനത്തു ബാവാ രൂപംകൊടുത്ത അംശവടിയും മാത്രമാണ് സ്ഥാനാരോഹണ സമയത്തു നൽകുന്നത്. വേണമെങ്കിൽ അവ നൽകുന്ന സമയത്തു മാത്രം ഈ അംശവസ്ത്രത്തിനു പകരം കാപ്പ നൽകാം.

കാതോലിക്കാമാർ നടത്തുന്ന വൈദിക ചടങ്ങുകളിൽ ഭാഗികമായെങ്കിലും ഈ അംശവസ്ത്രം ഉപയോഗിക്കുന്ന കാര്യവും പരിഗണിക്കണം. ഉദാഹരണത്തിന് രണ്ടു ദിവസം കൊണ്ടുനടത്തുന്ന പള്ളികൂദാശയുടെ ആദ്യ ദിനം ഈ അംശവസ്ത്രം ഉപയോഗിക്കാം. മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ധ്യക്ഷത വഹിക്കുന്ന അസോസിയേഷൻ യോഗത്തിന് കുറഞ്ഞത് ആദ്യത്തെ പ്രദക്ഷിണത്തിനെങ്കിലും നിർബന്ധമായും മലങ്കര മെത്രാപ്പോലീത്തായുടെ അംശവസ്ത്രം ധരിച്ചിരിക്കണം.

മലങ്കര സഭയിൽ കാതോലിക്കായ്ക്ക് അംശവസ്ത്രങ്ങളുടെ കാര്യത്തിൽ മൂന്നു മാലകളൊഴികെ മറ്റൊരു വ്യത്യാസവും ഇതര മെത്രാപ്പോലീത്താമാരുമായില്ല. ഓർത്തഡോക്സ് സഭകളിൽ പലതിനും സഭാദ്ധ്യക്ഷൻമാർക്ക് നിറത്തിലെങ്കിലും വ്യത്യസ്തമായ അംശവസ്ത്രങ്ങളുണ്ട്. മലങ്കര സഭയിലും ഒരു വ്യത്യസ്തമായ അംശവസ്ത്രം കാതോലിക്കായ്ക്ക് നൽകുന്ന കാര്യം പരിഗണിക്കണം. കുറഞ്ഞപക്ഷം അന്തോഖ്യൻ രീതിയിലുള്ള *മത്തങ്ങാമുടി*ക്കു പകരം ബൈസന്റെൻ രീതിയിലുള്ള കിരീടം ശാശ്വതമായി നൽകുകയെങ്കിലും വേണം. മലങ്കര മെത്രാപ്പോലീത്തായുടെ മുടിയും പരിഗണിക്കാം.

കാതോലിക്കാ വാഴ്ചദിനത്തിൽ നിർബന്ധമായും ഒഴിവാക്കേണ്ട ഒന്നുണ്ട്. അന്നു നടക്കുന്ന അനുമോദന സമ്മേളനം. ദീർഘമായ ശുശ്രൂഷകൾക്കു ശേഷം കാർമികരേയും ഭക്തജനങ്ങളെയും ഒരുപോലെ മുഷിപ്പിക്കുന്ന ഒരേർപ്പാടാണിത്. നവാഭിഷിക്തന് തന്റെ ആടുകളുമായി സംവാദിക്കാനുള്ള അവസരവും, ജനത്തിന് വലിയ ഇടയന്റെ അനുഗ്രഹം വാങ്ങാനുള്ള സാഹചര്യവുമാണ് നിഷേധിക്കപ്പെടുന്നത്. അനുമോദനവും സ്വീകരണവും നൽകണമെങ്കിൽ അതു പിന്നീട് ഒരു ദിവസമാക്കുകയാകും ഉത്തമം. വേണമെങ്കിൽ അടുത്ത ഒരു ദിവസം കാതോലിക്കാ തന്റെ ഔദ്യോഗിക ദേവാലയമായ കോട്ടയം മാർ ഏലീയാ കത്തീഡ്രലിൽ പ്രവേശിക്കുന്ന ഒരു ചടങ്ങിന് രൂപം നൽകുകയും അവിടെ ആചാരപരമായ സ്വീകരണവും തുടർന്ന് അനുമോദന യോഗവും സംഘടിപ്പിക്കാം. മേല്പട്ട സ്ഥാനാരോഹണങ്ങൾക്കും വാഴ്ച ദിവസം അനുമോദനയോഗം ഒഴിവാക്കണം.

കാതോലിക്കാ – മേല്പട്ട സ്ഥാനാരോഹണങ്ങളുടെ മറ്റൊരു ദൗർഭാഗ്യം വി. മദ്ബഹായിലെ *ഫോട്ടോ പ്രേമികളുടെ* ബഹളമാണ്. വാഴ്ചാ ചടങ്ങുകൾ ശരിയായി നടത്താനോ ജനത്തിനു കാണാനോ സാദ്ധ്യമല്ലാത്ത വിധം പ്രധാന കാർമികനെ മറഞ്ഞുവരെ നിൽക്കുന്ന രീതിയിലാണ് വൈദികസ്ഥാനികളുടെ ബഹളം. ഈ അവസ്ഥ അവസാനിപ്പിക്കണം. ഇത്തരം വാഴ്ചകളിൽ കൃത്യമായ ക്രിയാവിഭജനം മുമ്പുകൂട്ടി നടത്തുകയും വി. മദ്ബഹായിൽ പ്രവേശിക്കുന്നവരുടെ എണ്ണം കർശനമായി നിയന്ത്രിക്കുകയും വേണം. 1991–ൽ ഇപ്പോഴത്തെ പ. പിതാവിന്റെ വാഴ്ചയുടെ സമയത്ത് ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഇത് ഭംഗിയായി നിർവഹിച്ചകാര്യം അനുസ്മരിക്കുന്നു.

നൂറനാൽ മത്തായി കത്തനാർ വൈദീക ട്രസ്റ്റിയായതു മുതൽ അതിപ്രധാന ചടങ്ങുകളിൽ പ്രധാന കാർമ്മികന്റെ അംശവടിയേന്തുക എന്നത് വൈദികട്രസ്റ്റിയുടെ അവകാശമായി മാറിയിട്ടുണ്ട്. എങ്കിലും ഇന്നും ചില *സ്വകൽപ്പിത സ്ഥാനികൾ* ചില്ലറ പ്രശ്നങ്ങൾ ഇക്കാര്യത്തിൽ ഉണ്ടാക്കാതിരിക്കുന്നില്ല. ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ട വൈദികൻ എന്ന നിലയിൽ ഈ സ്ഥാനത്തിനു തികച്ചും അർഹൻ വൈദികട്രസ്റ്റി തന്നെയാണ്. ഇതിനും ഒരു നിയമപരിരക്ഷ നൽകേണ്ടിയിരിക്കുന്നു.

ഇതിന് ലളിതമായ ഒരു മാർഗ്ഗമുണ്ട്. വൈദികട്രസ്റ്റിയെ പൗരസ്ത്യ കാതോലിക്കായുടെ അർക്കദ്യക്കോനായി കല്പന മൂലം നിയമിക്കുക. പൗരസ്ത്യ കാതോലിക്കാ നടത്തുന്ന എല്ലാ വൈദിക കർമ്മങ്ങളിലും അർക്കദ്യക്കോന്റെ പ്രവർത്തികൾ – ഇതിൽ അംശവടി പിടിക്കുന്നതും ഉൾപ്പെടും – വൈദിക ട്രസ്റ്റിക്കു മാത്രമായി സംവരണം ചെയ്യുക. 2002 മുതൽ വൈദിക ട്രസ്റ്റിയുടെ കാലാവധി അഞ്ചു വർഷമായി ക്ലിപ്തപ്പെടുത്തിയിരിക്കുന്നതിനാൽ ആരും ശാശ്വതമായി ഈ സ്ഥാനം കൈയടക്കുമെന്ന് ഭയക്കേണ്ടതില്ല.

*(ശേഷം 9–ാം പേജിൽ)*

**'മലങ്കര നസ്രാണി'യിൽ പ്രസിദ്ധീകരിക്കുന്ന ലേഖനങ്ങളിലും വാർത്തകളിലും പറയുന്ന കാര്യങ്ങളിൽ തെറ്റുകളോ, വസ്തുതാപരമായ അബദ്ധങ്ങളോ ഉണ്ടെങ്കിൽ അവ ചൂണ്ടിക്കാട്ടി എഴുതിയാൽ വരുംലക്കങ്ങളിൽ അവ പ്രസിദ്ധീകരിക്കുന്നതാണ്.**

**– എഡിറ്റർ**

# മലങ്കരയുടെ മഹർഷിവര്യൻ

പൗലോസ് മാർ ഗ്രിഗോറിയോസ്

ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ എന്ന ഔദ്യോഗിക നാമത്തേക്കാൾ അടുത്തറിയാവുന്ന എല്ലാവർക്കും സുപരിചിതമാണ് 'കല്ലാശ്ശേരി ബാവാ' എന്ന അഭിധേയം.

പടിഞ്ഞാറെക്കടലിൽ പകലോൻ മുങ്ങിയാലും അസ്തമയത്തിന്റെ വർണശബളിമ ചക്രവാളത്തിൽ കളിയാടുന്നതുപോലെ ഇന്നും ആ മഹർഷി വര്യന്റെ ജീവിതം നമുക്ക് ആവേശം പകർന്നുകൊണ്ടിരിക്കുന്നു.

മലങ്കരസഭയുടെ സാരഥിയായി 1929 ഫെബ്രുവരി 15-ന് അഭിഷേകം ചെയ്യപ്പെട്ട ആ പുണ്യപുരുഷനെ ഞാൻ ആദ്യമായി കണ്ടത് എന്റെ ബാല്യകാലത്തായിരുന്നു. തന്റെ സഹോദരീഭർത്താവായ മനയിടെ കുഞ്ഞുംപാപ്പിയുടെ മാതാവിനെ രോഗശയ്യയിൽ കാണുവാൻ ബാവാ തൃപ്പൂണിത്തുറ മനയിടത്തറവാട്ടിൽ വന്നപ്പോൾ ഒട്ടേറെപ്പേർ കൈമുത്തുവാൻ ഒത്തുകൂടി. ഞങ്ങളുടെ വീടും മനയിടത്തറവാടും അടുത്തടുത്താണ്. ഒരു വേലിയാണ്. അന്ന് എട്ടോ പത്തോ വയസ്സുള്ള ഞാനും ചെന്നു കൈമുത്തി. മന്ദസ്മേരമുഖനായ ആ ഉജ്ജ്വല വ്യക്തിപ്രതിഭയുടെ പുണ്യദർശനം ബാലനായ എന്നെയും ആവേശഭരിതനാക്കി.

പിന്നീടു ഞാൻ ആ പരിശുദ്ധ പിതാവിനെ കണ്ടത് 1955 ലാണ് - എനിക്കു 33 വയസ്സുള്ളപ്പോൾ, പീസ് ലീഗ് സത്യഗ്രഹത്തിന്റെ കാലത്ത്. അന്നു തുടങ്ങി ഞാൻ ആ പിതാവിന്റെ ആരാധകനും ശിഷ്യനുമായിത്തീർന്നു. ബാവായെപ്പറ്റിയുള്ള അനേകം സ്മരണകൾ എന്റെ ഹൃദയത്തിലുണ്ട്. രണ്ടെണ്ണം മാത്രം ഇവിടെ എടുത്തു പറയട്ടെ.

ആദ്യത്തേത് 1956-ലാണ്. ഞാൻ അന്ന് ആലുവാ ഫെലോഷിപ്പ് ഹൗസിൽ ഒരു അത്മായക്കാരനായി പ്രവർത്തിക്കുകയായിരുന്നു. എത്യോപ്യൻ ചക്രവർത്തി ഭാരത സന്ദർശനവേളയിൽ കേരളത്തിലും വന്നു. പരിശുദ്ധ ബാവായെ കാണുവാൻ ദേവലോകത്തെത്തിയ ചക്രവർത്തിയുമായുള്ള സംഭാഷണം തർജ്ജമ ചെയ്യുവാൻ എത്യോപ്യൻ ഭാഷ അറിയാവുന്ന എന്നെ വിളിച്ചു.

മറക്കാനാവാത്ത ഒരു കൂടിക്കാഴ്ചയായിരുന്നു അത്. ആ നർമ്മ സംഭാഷണം പരിഭാഷപ്പെടുത്തുവാൻ ലഭിച്ച മഹാഭാഗ്യം എന്നെ വളരെ സന്തോഷിപ്പിച്ചു. ആ സംഭാഷണത്തിന്റെ ആരംഭ ഭാഗം ഞാൻ ഇപ്പോഴും ഓർക്കുന്നു.

ബാവാ: "അനേകകാലം, ദാവീദുപുത്രനായ മിശിഹായെ കാണുവാൻ കാത്തിരുന്ന്, ശിശുവായ യേശുവിനെ യരുശലേം ദേവാലയത്തിൽ വച്ചു കണ്ടപ്പോൾ ജീവിത നിർവൃതിയടഞ്ഞ വൃദ്ധനായ ശിമവോന്റെ വികാരങ്ങളാണ് ഓർത്തഡോക്സ് സഭയുടെ ആരുമഭാജനമായ ചക്രവർത്തിയെ കാണുമ്പോൾ എനിക്കിന്നുണ്ടാവുന്നത്."

ചക്രവർത്തി: "പരിശുദ്ധനായ അങ്ങയുടെ ദർശനത്തിങ്കൽ എനിക്കിന്നുണ്ടാവുന്ന സാഫല്യ സന്തോഷത്തേക്കാൾ വലിയ ഒന്ന് ഒരു ചക്രവർത്തിക്കും ഉണ്ടാകാനില്ല."

ഇങ്ങനെ തുടർന്ന ആ സംഭാഷണം ഇരുവരുടെയും വ്യക്തിവിലാസത്തെ വിളിച്ചറിയിക്കുന്നതായിരുന്നു. പരിശുദ്ധ ബാവായെ സന്ദർശിച്ചിട്ടുള്ള എല്ലാ വലിയ ആളുകൾക്കും ആവേശം പകർന്നുകൊടുക്കുവാനുള്ള അനിതരസാധാരണമായ കഴിവ് ബാവായ്ക്കുണ്ടായിരുന്നു.

ആ സംഭാഷണത്തിന്റെ പരിണതഫലമെന്നോണമാണു ഞാൻ രണ്ടാമത് എത്യോപ്യയിൽ പോകാനും ചക്രവർത്തിയുടെ ഉപദേഷ്ടാവും കാര്യദർശിയും ആയി പ്രവർത്തിക്കുവാനും ഇടയായതെന്നു പറയാം.

രണ്ടാമത്തെ അനുഭവം 1957-ലാണ്. സമുദായക്കേസിലെ സുപ്രീം കോടതി വിധിയുണ്ടാകുന്നതിനു മുമ്പായിരുന്നു അത്. മലങ്കരസഭയിലെ കക്ഷിവഴക്കു മൂത്ത കാലം. തന്റെ കണ്ണടയുന്നതിന് മുമ്പേ സഭയിൽ സമാധാനം ഉണ്ടായിക്കാണണമെന്നു പരിശുദ്ധ ബാവായ്ക്കു വലിയ ആഗ്രഹമായിരുന്നു. ഇക്കാര്യം യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായെ അനൗദ്യോഗികമായി അറിയിച്ചു പ്രതികരണം തേടാൻ ബാവാ എന്നോടു പറഞ്ഞതനുസരിച്ച് ഞാൻ ഡമാസ്ക്കസിൽ പോയി വിവരങ്ങൾ അറിഞ്ഞു തിരികെ വന്നു. അന്നു ഞാൻ എത്യോപ്യൻ ചക്രവർത്തിയുടെ കൂടെയായിരുന്നതുകൊണ്ട് എനിക്കു മറ്റാരുടെയും സഹായം കൂടാതെ സ്വന്തചെലവിൽ സിറിയയിൽ പോകാനും വരാനും കഴിയുമായിരുന്നു.

യാക്കോബ് തൃതീയന്റെ അനുകൂലമായ പ്രതികരണം പരിശുദ്ധ കാതോലിക്കാബാവായെ ഞാൻ അറിയിച്ചു. ഇവിടെ അന്നുള്ള സഭാ പ്രമാണികൾ കൂടി കാര്യങ്ങളാലോചിച്ചു വയോവൃദ്ധനായ കാതോലിക്കാബാവായുടെ കാലത്തുതന്നെ ഒത്തുതീർപ്പിലെത്തുന്നതാണു നല്ലതെന്നും പാത്രിയർക്കീസ് ബാവായെ ഔദ്യോഗികമായി കാണുവാൻ പത്തനംതിട്ട പീലക്സിനോസ് തിരുമേനിയും ഞാനും കൂടെ പോയി ഒരു ഒത്തുതീർപ്പുണ്ടാക്കണമെന്നുമായിരുന്നു അനൗദ്യോഗിക തീരുമാനം. ബാവാ അതു സമ്മതിച്ചു.

എന്നാൽ പോകുന്നതിനു മുമ്പു പരിശുദ്ധ സുന്നഹദോസിന്റെ ഔദ്യോഗികാനുമതി വേണമെന്നും, സുന്നഹദോസ് കൂടുമ്പോൾ ഞാൻ കൂടെ (അന്ന് അത്മായക്കാരൻ) സന്നിഹിതനായി ഒരു ഡലിഗേഷൻ സിറിയയിൽ പോകുന്നതിന്റെ അഭിലഷണീയത തിരുമേനിമാരെ പറഞ്ഞു ബോധ്യപ്പെടുത്തണമെന്നും ബാവാ എന്നോടു കല്പിച്ചു.

അന്ന്, സുന്നഹദോസ് പതിവായി കൂടില്ലായിരുന്നു. വളരെ അത്യാവശ്യം വരുമ്പോഴേ കൂടുകയുള്ളൂ. സുന്നഹദോസിലെ അംഗസംഖ്യയും പരിമിതമാണ്. എന്റെ ഓർമ്മ ശരിയാണെങ്കിൽ അന്നു ബാവായെക്കൂടാതെ, പിന്നീടു കതോലിക്കായായി വാഴിക്കപ്പെട്ട ഔഗേൻ മാർ തീമോത്തിയോസ്, പത്തനാപുരത്തെ തോമ്മാ മാർ ദീവന്നാസ്യോസ്, പാറേട്ട് മാർ ഈവാനിയോസ്, ദാനിയേൽ മാർ പീലക്സിനോസ് എന്നീ മെത്രാപ്പോലീത്താമാരേ ഉണ്ടായിരുന്നുള്ളൂ. വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി സുന്നഹദോ



സിൽ സംബന്ധിച്ചില്ല.

എന്റെ പരിമിതമായ കഴിവുപയോഗിച്ചു കാര്യങ്ങൾ തിരുമേനിമാരെ പറഞ്ഞു മനസ്സിലാക്കി. ഒരു ഡലിഗേഷൻ പോകുന്നതുകൊണ്ടുണ്ടാവുന്ന പ്രയോജനവും ഇപ്പോൾ പോകാതിരുന്നാലുള്ള സംഭാവ്യതകളും ഒരു അഭിഭാഷകനെപ്പോലെ ഞാൻ വിസ്തരിച്ചു. ആദ്യം ആരും ഒന്നും പറഞ്ഞില്ല. പിന്നീട് ഒരു തിരുമേനി എന്നോടിങ്ങനെ കല്പിച്ചു:

"സാർ പറഞ്ഞതെല്ലാം അക്ഷരംപ്രതി ശരിയാണ്. വരുംവരായ്കകളെപ്പറ്റി പറഞ്ഞതൊക്കെ വാസ്തവമാണ്. അതനുസരിച്ച് ഒരു ഡലിഗേഷൻ ഇപ്പോൾ പാത്രിയർക്കീസ് ബാവായെ കാണാൻ പോകുന്നത് നല്ലതാണെന്നേ ആർക്കും പറയാനൊക്കുകയുള്ളൂ. എങ്കിലും ഞങ്ങൾ പറയുന്നു, ഇപ്പോൾ ഈ ഡലിഗേഷൻ പോകണ്ട എന്ന്. അത് എന്തുകൊണ്ടാണെന്ന് ഞാൻ പറയുന്നില്ല. തക്കതായ കാരണം കാണുമല്ലോ. അതു കൊണ്ട് ഇനിയും പോൾ വർഗീസ് സാർ ഒന്നും പറയേണ്ട."

ഞാൻ അമ്പരന്നു പോയി. സഭാ രാഷ്ട്രീയത്തിൽ ഒട്ടും പരിചയമില്ലാതിരുന്ന എനിക്കു കാര്യം മനസ്സിലായില്ല. അപ്പോൾ പരിശുദ്ധ ബാവാ അദ്ധ്യക്ഷസ്ഥാനത്തിരുന്നുകൊണ്ട് ഗർജിച്ചു: "എന്നെക്കൊണ്ടു കഴിയില്ല. ഞാൻ ഇറങ്ങിപ്പോകുകയാണ്. ഇതു ഗുണംപിടിക്കാൻ പ്രയാസമാണ്."

പറയുക മാത്രമല്ല ഉടനെ ഇറങ്ങിപ്പോകുകയും ചെയ്തു. പിന്നീടാണ് എനിക്കു മനസ്സിലായത് സുന്നഹദോസിൽ അഭിപ്രായവ്യത്യാസമുണ്ടായത് ആരാണു പോകേണ്ടതെന്ന കാര്യത്തെക്കുറിച്ചായിരുന്നു എന്ന്. ഏതായാലും ആരും പോയില്ല. വാങ്ങിച്ച ടിക്കറ്റ് കാൻസൽ ചെയ്യുകയും ചെയ്തു.

സഭാ സമാധാനത്തിനുവേണ്ടി നിരന്തരം പ്രാർത്ഥിക്കുകയും അക്ഷീണമായി പ്രവർത്തിക്കുകയും ചെയ്തിരുന്ന ബാവായെ ഭഗ്നാശയനായി ഞാൻ കണ്ടത് അന്നാണ്. മനുഷ്യന്റെ സ്വാർത്ഥമാണ് സഭയിൽ അസമാധാനത്തിനു കാരണമെന്നു ബാവാ എപ്പോഴും പറയുമായിരുന്നു.



പരിശുദ്ധ ബാവായുടെ വ്യക്തിവിലാസത്തെപ്പറ്റി നാലഞ്ചു കാര്യങ്ങൾ എടുത്തു പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു.

ഒന്നാമത്, സഭയോട് ആ പിതാവിനുണ്ടായിരുന്ന അനിതരസാധാരണമായ സ്നേഹം. സ്വന്തതാൽപര്യങ്ങൾ ഒന്നും നോക്കാതെ സഭയുടെ സമാധാനത്തിനും ഐശ്വര്യത്തിനും വേണ്ടി വ്യക്തിപരമായി എന്തു ത്യാഗവും സഹിക്കുവാൻ ബാവാ എപ്പോഴും സന്നദ്ധനായിരുന്നു. പക്ഷേ, സഭാ നേതൃത്വത്തിൽ അന്നുണ്ടായിരുന്ന ചിലരുടെ വ്യക്തിതാൽപര്യങ്ങളായിരുന്നു സമാധാനപന്ഥാവിലെ പ്രധാന വിഘാതം. അതേക്കുറിച്ച് ബാവാ വളരെയേറെ വിഷമിക്കുകയും പ്രാർത്ഥനയിൽ മുഴുകുകയും ചെയ്തു എന്ന് എനിക്കറിയാം.

രണ്ടാമത്, ബാവായുടെ ദൈവസാന്നിദ്ധ്യ ബോധം. ആരാധനയിലും പ്രാർത്ഥനയിലും മാത്രമല്ല എല്ലാ സമയത്തും ആ സാന്നിദ്ധ്യബോധം പിതാവിനുണ്ടായിരുന്നു. എല്ലായ്പ്പോഴും ദൈവത്തോടു ഹൃദയത്തിൽ അത് തുടർന്നുകൊണ്ടിരുന്ന ഒരു യഥാർത്ഥ യോഗിയായിരുന്നു ബാവാ തിരുമേനി. മനുഷ്യരുടെ സ്വാർത്ഥം നിറഞ്ഞ പെരുമാറ്റത്തെപ്പറ്റി മനസ് വിഷമിച്ചാലും അല്പനിമിഷങ്ങൾ കൊണ്ട് തന്റെ പ്രയാസം ദൈവതിരുമുമ്പാകെ സമർപ്പിച്ചു ശക്തി പ്രാപിക്കാനും ഈശ്വരാശ്രയത്തിൽ നിരാശ കൂടാതെ ഉറച്ചു നില്ക്കുവാനും തിരുമേനിക്കുള്ള കഴിവ് അപാരമായിരുന്നു.

മൂന്നാമത്തെ പ്രത്യേകത തിരുമേനിയുടെ ആരാധനാനുഭവമായിരുന്നു. ദിവ്യബലിയർപ്പിക്കുവാൻ മദ്ബഹായിൽ കയറുമ്പോൾ ജീവനുള്ള ദൈവത്തിന്റെ ആഗ്നേയസിംഹാസനത്തിലാണു താൻ നില്ക്കുന്നതെന്നുള്ള ഉത്തമബോധ്യം ബാവായ്ക്കുണ്ടായിരുന്നു. അതുകൊണ്ടാണ് മറ്റുള്ളവർ ആരാധാനാസ്ഥലത്ത് അലക്ഷ്യമായി പെരുമാറിയാൽ തിരുമേനി കോപാകുലനാകാറുണ്ടായിരുന്നത്. പരിശുദ്ധ കുർബാനയിലെ ആരാധനയായിരുന്നു പിതാവിന്റെ ജീവിതത്തിന്റെ ഊർജ്ജമൂല്യം. അതിൽ നിന്നു പ്രാപിക്കുന്ന ശക്തിയെ തന്റെ നിരന്തരമായ പ്രാർത്ഥനാശീലം മൂലം കൂടുതൽ കൂടുതൽ വളർത്തിയെടുത്തു മറ്റുള്ളവർക്കു കൃപ ലഭിക്കുവാൻ കാരണമാക്കിത്തീർക്കുകയായിരുന്നു ആ മഹനീയ ജീവിതത്തിന്റെ ലക്ഷ്യം.

നാലാമത്, അസാധാരണവും അളവില്ലാത്തതുമായ മനുഷ്യ സ്നേഹവും അനുകമ്പയുമായിരുന്നു. അതു സഭാംഗങ്ങളോടു മാത്രമല്ല, അന്യസഭാംഗങ്ങളോടും ക്രൈസ്തവേതരരോടും ഒരുപോലെ കാണിക്കും. രോഗം മൂലമോ സാമ്പത്തിക പ്രയാസം മൂലമോ ക്ലേശമനുഭവിക്കുന്നവരോടൊരുമിച്ച് കരഞ്ഞു പ്രാർത്ഥിക്കുവാൻ തിരുമേനിക്കുള്ള കഴിവ് അസാമാന്യമായിരുന്നു. ആ മനം നൊന്തുള്ള പ്രാർത്ഥന അതുപോലെ ഫലിക്കുകയും ചെയ്തിരുന്നു എന്നുള്ളതിനു ഹിന്ദുക്കളും മുസ്ലീങ്ങളും ഒക്കെ സാക്ഷ്യം വഹിക്കും. കുട്ടികളില്ലാതെ സങ്കടപ്പെട്ട ഹിന്ദുവായ അന്നത്തെ കോട്ടയം കലക്ടർക്ക് ആ പിതാവിന്റെ പ്രാർത്ഥന മൂലം സന്താന സൗഭാഗ്യം ഉണ്ടായ അത്ഭുത സംഭവം എന്റെ അനുഭവത്തിൽ ഉണ്ട്.

അഞ്ചാമത്, ആ പിതാവിന്റെ വൃതനിഷ്ഠയാണ് എടുത്തു പറയേണ്ടത്. ഇന്ന് മനുഷ്യർക്ക്, പ്രത്യേകിച്ച് ആദ്ധ്യാത്മിക നേതാക്കൾക്ക് ആത്മചൈതന്യം ഇല്ലാതെ കാണുന്നതിന്റെ പ്രധാന കാരണം, ആത്മശിക്ഷണത്തിലും വ്രതനിഷ്ഠയിലും പ്രാർത്ഥനാശീലത്തിലും അടിയുറച്ചു വളരുവാനുള്ള മനക്കരുത്ത് അവർക്കില്ല എന്നതു തന്നെയാണ്.

ശരീരത്തിന്റെയും മനസ്സിന്റെയും ദുരാഗ്രഹങ്ങൾക്ക് മനപ്രയാസം കൂടാതെ വഴങ്ങിക്കൊടുക്കാൻ വെമ്പൽ കൊള്ളുന്ന നമ്മുടെ തലമുറയ്ക്ക് ആ പിതാവു വലിയ ദീപസ്തംഭം തന്നെയാണ്. കടന്നുപോയ തലമുറയുടെ കരുത്തുറ്റ ഗുരുവായിരുന്നു ആ മഹർഷിവര്യൻ. ആ പുണ്യപിതാവിന്റെ പ്രാർത്ഥനയാൽ ലോകത്തിനും മനുഷ്യരാശിക്കും സഭയ്ക്കും അനുഗ്രഹവർഷമുണ്ടാകട്ടെ.

*(ഗീവർഗീസ് ദ്വിതീയൻ ബാവാ ചരമ രജത ജൂബിലി സപ്ലിമെന്റ്, മലയാള മനോരമ, ഡിസംബർ 28, 1989)*

# വി. ലിഖിതങ്ങളുടെ നാൾവഴി

## (പ. പരുമല തിരുമേനിയുടെ കല്പനബുക്കുകൾ ഒരു പഠനം)

**കേരളക്കരയിൽ** പരിശുദ്ധിയുടെ പരിമളം തൂകിയ വിശുദ്ധനാണ് പരുമല തിരുമേനി എന്നറിയപ്പെടുന്ന ചാത്തുരുത്തിൽ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ്. പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നിവയിലൂടെ വിശുദ്ധിയുടെ സോപാനങ്ങൾ കയറിയ ഈ പരിശുദ്ധൻ നല്ലൊരു അജപാലകനായിരുന്നു.

നിരണം, തുമ്പമൺ, കൊല്ലം എന്നീ മൂന്നു ഭദ്രാസനങ്ങളുടെ 'വലിയ ഇടയ'നായിരുന്ന തിരുമേനി തന്റെ അജപാലന ദൗത്യത്തിനായി ഒരു ദിവസം പത്തും പതിനഞ്ചും 'എഴുത്തുകൾ' വിവിധ സ്ഥലങ്ങളിലേക്ക് എഴുതിയിട്ടുണ്ട്. ഇതിൽ ഏറെയും പള്ളികൾക്കും വ്യക്തികൾക്കുമുള്ള കല്പനകളാണ്. കൂടാതെ സ്വകാര്യ കത്തുകളും ഇടയലേഖനങ്ങളും ഇതിൽ ഉൾപ്പെടുന്നു. എഴുത്തുകൾ / കല്പനകൾ അയച്ചതിന്റെ ഹ്രസ്വമായ വിവരങ്ങൾ രേഖപ്പെടുത്തി വയ്ക്കുന്നതിൽ മെത്രാപ്പോലീത്താ അതീവ ശ്രദ്ധാലുവായിരുന്നു. 'എഴുത്തുകളുടെ നമ്പർ ബുക്ക്' എന്നാണ് ഈ വിവരങ്ങൾ രേഖപ്പെടുത്തി വയ്ക്കുന്ന ബുക്കിന് മെത്രാപ്പോലീത്താ നൽകിയ പേര്. ഇതിൽ ഓരോ ദിവസവും അയച്ചിട്ടുള്ള കല്പനകളെക്കുറിച്ചും സ്വകാര്യ കത്തുകളെക്കുറിച്ചും, അതിലെ ആശയത്തിന്റെ സംഗ്രഹത്തെക്കുറിച്ചും പ്രതിപാദിച്ചിട്ടുണ്ട്.

പരുമല തിരുമേനി സ്വകാര്യമായും പൊതുവായും അയച്ചിട്ടുള്ള എഴുത്തുകളുടെ സംഗ്രഹിതമായ ആശയങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള 'എഴുത്തുകളുടെ നമ്പർ ബുക്കു'കളിൽ ചില ഹ്രസ്വവും ദീർഘവുമായ കല്പനകളുടെ വിവരണങ്ങളും ചില കല്പനകൾ പൂർണ്ണമായും ചിലത് ഭാഗികമായും എഴുതിയിട്ടുണ്ട്. അതിനാൽ ഈ ബുക്കുകൾക്ക് പ്രത്യേക സ്ഥാനമുണ്ട്. പരുമല തിരുമേനിയുടെ ഭാഷാശൈലിയെക്കുറിച്ചും, മലയാള ഭാഷയുടെ 19–ാം നൂറ്റാണ്ടിന്റെ ആദ്യ പാദത്തിലെ വികാസപരിണാമങ്ങളെക്കുറിച്ചും, മലങ്കരസഭയുടെ ചരിത്രത്തെക്കുറിച്ചും പഠനം നടത്തുന്ന ഗവേഷകർക്കിതു അമൂല്യ രേഖകളായിത്തീരുന്നു.

അത്യന്താധുനിക സങ്കേതങ്ങൾ ആശയ സംവേദനത്തെ സ്വാധീനിക്കുന്നതിനു മുമ്പ് കത്തുകൾ ആയിരുന്നു ആശയവിനിമയോപാധികളിൽ മുഖ്യ സ്ഥാനം വഹിച്ചിരുന്നവ. അതുകൊണ്ടു തന്നെ കത്തുകൾ ആ കാലത്തിലെ മനുഷ്യജീവിതത്തിന്റെ തനിമയെ അതേപടി പ്രതിഫലിപ്പിക്കുന്നു. കത്തെഴുതുന്നയാൾ ഒരു സാമുദായികാചാര്യനും, ഭരണാധികാരിയും, ആത്മീയ പുരുഷനും കൂടിയാണെങ്കിലോ? എങ്കിൽ സംശയമില്ല, ആ കത്തുകൾ ചരിത്രമായി തന്നെ എന്നും ജീവിക്കും. ഈ പ്രാധാന്യമാണ് പരിശുദ്ധ പരുമല തിരുമേനിയുടെ കല്പനകൾക്കും കത്തുകൾക്കും ഉള്ളത്.

'എഴുത്തുകൾ'ക്കായി പ്രത്യേക സ്ഥലമോ സാഹചര്യങ്ങളോ പരുമല തിരുമേനി ആഗ്രഹിച്ചിരുന്നില്ല. പരുമലയിലോ പഴയ സെമിനാരിയിലോ താമസിക്കുമ്പോഴും, വിവിധ സ്ഥലങ്ങളിലെ ഇടവകകളിൽ പാർക്കുമ്പോഴും എല്ലാം 'എഴുത്തുകൾ' അയയ്ക്കുന്നതിന് സമയം കണ്ടെത്തിയിരുന്നു. ഓരോ കത്തിലും അത് എവിടേക്ക് അയയ്ക്കുന്നെന്നും എവിടെ നിന്ന് അയയ്ക്കുന്നെന്നും വളരെ കൃത്യമായി രേഖപ്പെടുത്തിയിട്ടുണ്ട്.

ശുദ്ധമായ മലയാള ഭാഷയിൽ പ്രാവീണ്യവും വൈഭവവും പരുമല തിരുമേനിക്കുണ്ടായിരുന്നു. മൗനത്തിന്റെയും ധ്യാനത്തിന്റെയും നിസ്തുലമായ ധന്യമുഹൂർത്തങ്ങളിൽ രൂപപ്പെട്ടിട്ടുള്ളതാവണം പല എഴുത്തുകളും. ആരാധനാ ജീവിതത്തിനു ശേഷമുള്ള സമയങ്ങളിൽ നിരന്തരമായി എഴുതുവാനുള്ള സിദ്ധിയും സഹിഷ്ണുതയും പരുമല തിരുമേനിക്കുണ്ടായിരുന്നു.

**കത്തുകളിൽ കലാസൗന്ദര്യം**

മലയാള സാഹിത്യത്തിൽ 'കത്തുകളുടെ' സാഹിത്യമൂല്യം പഠനമാക്കിയിട്ടില്ല. അസാധാരണ വ്യക്തിപ്രഭാവമുള്ളവർ എഴുതിയ കത്തുകൾ അനന്തര തലമുറയ്ക്കായി സമാഹരിച്ച് പ്രസിദ്ധീകരിക്കാവുന്നതാണ്. കത്തുകൾ വ്യക്തികൾ തമ്മിലുള്ള ആശയസംവേദനമാണ്. ഇതിൽ വ്യക്തിത്വവും ആത്മാർത്ഥതയും പ്രതിഫലിക്കും.

വ്യക്ത്യാന്തര ബന്ധങ്ങളെ പവിത്രീകരിക്കുവാനും സുരഭിലമാക്കുവാനുമുള്ള ആചാര്യ സൂചനകളായിരുന്നു പരുമല തിരുമേനിയുടെ കത്തുകൾ. എല്ലാ കത്തുകളിലും ഒരു ആത്മീയ ഗുരുവിന്റെ സ്വരം മുഴങ്ങുന്നു. സ്വകാര്യ കത്താണെങ്കിലും അവയ്ക്ക് സാർവ്വത്രിക സ്വഭാവമുണ്ട്.

പരുമല തിരുമേനിയുടെ 'നമ്പർ ബുക്കുകൾ' പരിശോധിക്കുമ്പോൾ, വിവിധ ദേശത്തേക്കും വ്യക്തികൾക്കും നിരവധി എഴുത്തുകൾ അയച്ചതായി കാണുന്നു. ഒരു വിഷയം തന്നെ പലർക്കും എഴുതിയിരുന്നു. വൈദികരോടും, വ്യക്തികളോടും, ഉറ്റബന്ധം പുലർത്തിയിരുന്നതിന് തെളിവാണ് പരുമല തിരുമേനിയുടെ കത്തുകൾ.

കല്പനകളിലെ ഗദ്യഘടന ചില അവസരങ്ങളിൽ ആകർഷകമല്ല. ദീർഘമായ പ്രബോധനങ്ങൾ സങ്കീർണ്ണമായ വാചകത്തിൽ അവതരിപ്പിച്ചിരിക്കുന്നു. നിരവധി ആശയങ്ങൾ മുത്തുകൾ പോലെ കൊരുത്ത് ദീർഘമായ വാചകമാക്കിയിരിക്കുന്നു. ഇത് അക്കാലത്തെ ഔദ്യോഗിക കല്പനകളുടെ ഭാഷാ ഘടനയായിരുന്നു. ഔദ്യോഗികവും ഭരണപരവുമായ ലേഖനങ്ങളിലും കുറിപ്പുകളിലും ഇന്നും ഇതേ ശൈലിയാണ് പിന്തുടരുന്നത്.

പരുമല തിരുമേനിയുടെ സ്വകാര്യ കത്തുകൾ വളരെ ആകർഷകമാണ്. കത്തുകളിൽ കലാസൗന്ദര്യമുണ്ട്. വ്യക്തിബന്ധങ്ങളുടെ ഊഷ്മളതയും നാഡി സ്പന്ദനവും ഇതിൽ നിന്നും തിരിച്ചറിയാം.

മലയാള ഗദ്യത്തിന്റെ വികാസപരിണാമങ്ങളും കേരളത്തിലെ സാമൂഹിക – മതജീവിതത്തിന്റെ പ്രത്യേകതകളും അന്വേഷിക്കുമ്പോൾ പരുമല മാർ ഗ്രിഗോറിയോസിന്റെ കത്തുകൾ മുഖ്യരേഖകളായിത്തീരുന്നു. 19–ാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിൽ സാമൂഹിക – ആദ്ധ്യാത്മിക രംഗത്തുണ്ടായ വിവിധ സംഭവങ്ങൾ പരുമല തിരുമേനിയുടെ കത്തുകളിൽ വ്യക്തമാകുന്നു.



**വിശുദ്ധിയുടെ സുഗന്ധം**

മലയാള ഗദ്യശൈലിയിൽ അസാധാരണമായ വിശുദ്ധി പരുമല മാർ ഗ്രിഗോറിയോസിന്റെ രചനകളിൽ സുഗന്ധം പരത്തുന്നു. ആ പവിത്രമായ രചനകളിൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലെ മലയാള ഗദ്യത്തിന്റെ മാതൃകകൾ കണ്ടെത്താം.

കേരളത്തിൽ മത – സാമൂഹിക – വിദ്യാഭ്യാസ രംഗങ്ങളിൽ ഇംഗ്ലീഷുകാർ ആഴമായ സ്വാധീനവും ദർശനവും വേരൂറപ്പിച്ചത് മലയാള ഗദ്യത്തിന്റെ വികാസപരിണാമങ്ങൾക്ക് വഴിയും വെളിച്ചവും പകർന്നു. മലയാള സാഹിത്യം തമിഴ്, സംസ്കൃതം എന്നീ ഭാഷാസമ്പർക്കങ്ങളിൽ നിന്ന് അകന്ന് ഇംഗ്ലീഷ് ഭാഷാ സ്വാധീനത്തിലേക്ക് ആകർഷിക്കപ്പെട്ടു. മലയാള സാഹിത്യത്തിൽ ഭാഷാശാസ്ത്രവും പത്രപ്രവർത്തനവും വികസിപ്പിക്കുന്നതിനും മലയാള ഗദ്യത്തിന്റെ പരിവർത്തനത്തിനും വികസനത്തിനും ഇംഗ്ലീഷ് ഭാഷാ സമ്പർക്കം പ്രേരണ നൽകി.

മലയാള ഗദ്യത്തിന്റെ പ്രൗഢിക്കും ഓജസ്സിനും സംസ്കൃത പദബഹുലത അനിവാര്യമാണെന്ന് വിധിച്ച കേരളവർമ്മ വലിയ കോയിത്തമ്പുരാൻ (1845 – 1914) പ്രഭാവം പുലർത്തിയ കാലമാണ് 19–ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം. എന്നാൽ മലയാളഗദ്യം ഇംഗ്ലീഷ് സ്വാധീനത്താൽ വ്യവഹാരഭാഷയോട് അടുത്ത ബന്ധം പുലർത്തി. സംസ്കൃത – ഇംഗ്ലീഷ് സ്വാധീന പ്രവണതകൾ പരസ്പരം ഏറ്റുമുട്ടി. സംസ്കൃത – ഇംഗ്ലീഷ് ഭാഷാ സ്വാധീനങ്ങളോടും ആധിപത്യമനോഭാവത്തോടുമുള്ള പ്രതിഷേധമായി വളർന്ന 'പച്ച മലയാള പ്രസ്ഥാനവും' ഈ കാലത്ത് ശക്തി പ്രാപിച്ചു. മലയാളഗദ്യം ഇങ്ങനെ ശക്തമായ പരിവർത്തനത്തിന് വിധേയമായ കാലഘട്ടത്തിലാണ് പരുമല മാർ ഗ്രിഗോറിയോസിന്റെ 'എഴുത്തുകൾ' ഉണ്ടാകുന്നത്.

മലയാള ഭാഷയിൽ സംസ്കൃതാധിപത്യ പ്രവണതക്കെതിരെ ശക്തി പ്രാപിച്ച 'പച്ച മലയാള പ്രസ്ഥാനത്തിന്റെ' സ്വാധീനമാണ് പരുമല തിരുമേനിയുടെ എഴുത്തുകളിൽ കാണുന്നത്. തമിഴ് – സംസ്കൃത ബന്ധത്തിന്റെ സ്വാധീനം *ഊർശ്ലേം യാത്രാ വിവരണ*ത്തിലോ മറ്റ് എഴുത്തുകളിലോ കാണുന്നില്ല. സുറിയാനി പദങ്ങൾ ധാരാളമായി മെത്രാപ്പോലീത്തായുടെ എഴുത്തുകളിലുണ്ട്. അത് ആ കാലഘട്ടത്തിൽ ക്രൈസ്തവ സംസ്ക്കാരത്തിൽ പ്രചാരം നേടിയ സുറിയാനി പദസമൂഹങ്ങളാണ്. ആശയങ്ങളുടെ അർത്ഥ വിനിമയ പ്രക്രിയയിൽ ഒരു മതസാമൂഹ്യതയുടെ സംസ്കൃതിയും വിശുദ്ധിയും ഇവ പ്രകടമാക്കുന്നു. ഒരു നൂറ്റാണ്ടിനു മുമ്പ് കേരളത്തിൽ പ്രചരിച്ചിരുന്ന ലളിതമായ ഗ്രാമ്യ – വ്യവഹാരഭാഷയാണ് പരുമല തിരുമേനിയുടെ 'എഴുത്തുകളി'ൽ ഉപയോഗിച്ചിരിക്കുന്നത്. അന്നത്തെ ഹൃദ്യവും സ്വീകാര്യവുമായ ഈ ശൈലിയിൽ സാഹിത്യത്തിന്റെ സൗന്ദര്യം വാക്യഘടനയിൽ പ്രതിഫലിക്കുന്നുണ്ട്.

കേരളത്തിന്റെ മദ്ധ്യോത്തരഭാഗങ്ങളിൽ പ്രചരിച്ച മലയാള ഭാഷാരീതിയുടെ ഗദ്യമാതൃകയാണ് പരുമല തിരുമേനിയുടെ എഴുത്തുകളിലുള്ളത്. 19 –ാം നൂറ്റാണ്ടിന്റെ അവസാന ദശകങ്ങളിലുണ്ടായ പരുമല തിരുമേനിയുടെ എഴുത്തുകളിലെ ഭാഷാ ഭംഗിയും സാഹിത്യഗുണവും അക്കാലത്തെ മലയാളഗദ്യത്തോട് ബന്ധപ്പെട്ടതാണ്. മലയാള സാഹിത്യത്തിൽ സ്ഥാനം ലഭിച്ച പുരോഹിതന്മാരായ ചാവറ കുര്യാക്കോസച്ചൻ (1805 – 1871), ആർച്ച് ഡീക്കൻ ഉമ്മൻ (1830 – 1904), ആർച്ച് ഡീക്കൻ കോശി (1825 – 1900), സ്താനിസ്ളാവോസ് കത്തനാർ (1856 – 1909), റവ. ജോർജ് മാത്തൻ (1819– 1870) നിധീരിക്കൽ മാണിക്കത്തനാർ (1842 – 1904) എന്നിവരുടെ കൂട്ടത്തിൽ ചിരപ്രതിഷ്ഠ നേടേണ്ട വ്യക്തിപ്രഭാവം പരുമല മാർ ഗ്രിഗോറിയോസിനുണ്ട്.

വ്യവഹാരതലത്തിൽ പ്രചരിച്ചിരുന്ന മലയാള ഗദ്യസാഹിത്യത്തിന് ലിഖിതഭാവം നൽകുന്നതിൽ പരുമല മാർ ഗ്രിഗോറിയോസ് വഹിച്ച പങ്ക് മലയാള ഗദ്യസാഹിത്യത്തിൽ വിസ്മരിക്കാവുന്നതല്ല. മലയാള ഗദ്യസാഹിത്യത്തിൽ പരുമലതിരുമേനിയുടെ '*ഊർശ്ലേം യാത്രാ വിവരണം*' ചിരപ്രതിഷ്ഠ നേടി. മലയാള ഗദ്യത്തിന്റെ വികാസ പരിണാമങ്ങളിൽ പരുമല തിരുമേനിയുടെ ഗദ്യരചനകൾക്കും എഴുത്തുകൾക്കും പ്രാധാന്യം ഉണ്ട്.

**1897 ലെ 'എഴുത്തുകളുടെ നമ്പർ ബുക്ക്'**

കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാട് കണ്ടെടുത്ത ഈ 'നമ്പർ ബുക്കി'ന്, പരുമല തിരുമേനി നൽകിയിട്ടുള്ള പേര് 'നിരണം മുതലായ ഇടവകകളുടെ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ എഴുത്തുകളുടെ നമ്പർ ബുക്ക്' എന്നാണ്. പരുമല തിരുമേനിയുടെ വാത്സല്യ ശിഷ്യനായിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഗ്രന്ഥശേഖരത്തിൽ ഉൾപ്പെട്ടാണ് ഈ ബുക്ക് ദേവലോകത്ത് എത്തിയതെന്ന് കരുതുന്നു. ബാവായുടെ ഒരു ഡയറിയിൽ കുണ്ടറ സെമിനാരി ഗ്രന്ഥശേഖരത്തിലെ ബുക്കുകളുടെ വിവരം കൊടുത്തിരിക്കുന്നതിൽ പ. പരുമല തിരുമേനിയുടെ ഡയറിക്കുറിപ്പ് ഉള്ളതായി രേഖപ്പെടുത്തിയിട്ടുള്ളതാണ് ഇങ്ങനെ കരുതുവാനുള്ള കാരണം.

1897 മുതലുള്ള എഴുത്തുകളുടെ നമ്പർ ബുക്കാണിത്. 1077 –ാം മാണ്ട് കന്നി 16 മുതൽ കർക്കിടകം 22 വരെയുള്ള ദിവസങ്ങളിൽ അയച്ച എഴുത്തുകളുടെ സംഗ്രഹീതക്കുറിപ്പുകളാണ് ഈ നമ്പർ ബുക്കിൽ. വർഷവും മാസങ്ങളും ക്രമനമ്പരും പ്രത്യേകം കോളങ്ങളിൽ എഴുതിയിട്ടുണ്ട്. പത്തു മാസത്തിനുള്ളിൽ 366 'എഴുത്തുകൾ' അയച്ചിട്ടുണ്ടെന്ന് ഇത് വ്യക്തമാക്കുന്നു. ഇവ പരിശോധിച്ചാൽ എല്ലാ ദിവസങ്ങളും എഴുത്തിനായി മാറ്റിവെച്ചതായി കാണുന്നില്ല. ആഴ്ചയിൽ രണ്ടോ മൂന്നോ ദിവസം എഴുത്തുകൾക്കായി ക്രമീകരിച്ചിരുന്നു. ഈ ഗ്രന്ഥത്തിലെ കണക്കുകൾ വിശകലനം ചെയ്താൽ 156 ദിവസം കൊണ്ടാണ് 366 കത്തുകൾ എഴുതിയിട്ടുള്ളതെന്നു കാണാം.

1077 –ാം ആണ്ടിൽ മേടം 14 മുതൽ പറവൂർ പള്ളിയിൽ താമസിച്ചപ്പോൾ അവിടെ നിന്നും കോട്ടയം, കുന്നംകുളം, അങ്കമാലി, കണ്ടനാട് എന്നീ പ്രദേശങ്ങളിലെ വിവിധ ഇടവകകൾക്ക് കല്പന അയച്ചിട്ടുണ്ട്. വിവിധ ആളുകൾക്ക് സ്വകാര്യ കല്പനകളും അയച്ചതിന്റെ കുറിപ്പ് രേഖപ്പെടുത്തിയിട്ടുണ്ട്.

ഒരു നൂറ്റാണ്ടിനു മുമ്പ് കേരളത്തിലെ വിവിധ സ്ഥലങ്ങളിൽ ഏതെല്ലാം പള്ളികൾ ഉണ്ടായിരുന്നു എന്നതിന്റെ വ്യക്തമായ ചിത്രങ്ങൾ ഈ നമ്പർ ബുക്കിൽ നിന്നും ലഭിക്കുന്നുണ്ട്. 1077 മേടം 24–ന് കോട്ടയത്തു നിന്നും താമരശ്ശേരിൽ ഗീവറുഗീസ് കത്തനാർക്ക് റശ്ശീസാ പിരിക്കുന്നതിന്റെ കാര്യം ഓർപ്പിച്ചുകൊണ്ടു എഴുതിയ കല്പനയിൽ തെക്കൻ പ്രദേ

(ശേഷം 5–ാം പേജിൽ)

# വി. ലിഖിതങ്ങളുടെ

(നാലാം പേജിൽ നിന്നും)

ശത്തെ വിവിധ പള്ളികളുടെ പേരുകൾ എഴുതിയിട്ടുണ്ട്. തുമ്പമൺ, മൈലപ്ര, വാഴമുട്ടം, കുമ്പഴ, ചന്ദനപ്പള്ളി, കുടശ്ശനാട്, മാന്തളിർ, അറത്തിൽ, കടമ്പനാട്, പറക്കോട്, കലഞ്ഞൂർ, ശൂരനാട്, കിഴക്കേപ്പള്ളി, തഴവാ, പുത്തൂർ, കൊട്ടാരക്കര, ചെങ്കുളം, മുഖത്തല, ആദിച്ചനല്ലൂർ, ചാത്തന്നൂർ, കുണ്ടറ, കുണ്ടറ പുത്തൻപള്ളി, പെരിനാട്, വെൺമണി പുത്തൻപള്ളി എന്നിവയുടെ കാര്യം പ്രത്യേകം പരാമർശിക്കുന്നുണ്ട്. ഇടവകപള്ളികളുടെ ചരിത്രം അന്വേഷിക്കുന്നവർക്ക് പരുമല തിരുമേനിയുടെ നമ്പർ ബുക്ക് പുതിയ വെളിച്ചം പകരും.

പള്ളികളിൽ ഇന്നത്തെപ്പോലെ ഗ്രൂപ്പിസവും പടലപ്പിണക്കങ്ങളും സാമ്പത്തിക കാര്യങ്ങളിൽ ക്രമക്കേടുകളും ഉണ്ടായിരുന്നതായി നമ്പർ ബുക്ക് വെളിപ്പെടുത്തുന്നു. മാവേലിക്കര പുതിയകാവ് പള്ളിയിൽ നിന്നും 1077 ഇടവം 26–ന് (ക്രമനമ്പർ 666) കുടശ്ശനാട് പള്ളിക്കാർക്ക് എഴുതിയത്:

'*കുറെ നാളായി ആ പള്ളിയിൽ മുതൽപിടിവേല നടത്തിപ്പിൽ ഉണ്ടായിരുന്ന കുഴപ്പം നിമിത്തം പള്ളിക്കു വളരെ നഷ്ടങ്ങളും ജനത്തിന് സമാധാനലംഘനങ്ങളും നേരിട്ടിരിക്കുന്നതിൽ ഞങ്ങൾ വളരെ വ്യസനത്തിൽ ഇരിക്കുകയായിരുന്നു. എന്നാൽ ഇപ്പോൾ നിങ്ങൾ ഒരുമ്പെട്ടു ഒരു കരാർ എഴുതി ഒപ്പിട്ടു അതുപ്രകാരം സന്തോഷപൂർവ്വം നടക്കുന്നു എന്നറിയിക്കുകയും ടി. കരാർ ഇവിടെ ഹാജരാക്കി കാണിക്കുകയും ചെയ്തതിൽ അത്യന്തം സന്തോഷമായിരിക്കുന്നു. മേലാൽ അതുപ്രകാരം തന്നെ വീഴ്ച കൂടാതെ ക്രമമായും കർത്താവിൽ ഐക്യതയാലും നടന്നും നടത്തിച്ചും കൊള്ളുകയും വേണം.*'

പള്ളി ഭരണത്തിൽ സങ്കീർണ്ണതകൾ ഉണ്ടാകുമ്പോൾ പരുമല തിരുമേനി ആ പള്ളികളിൽ എത്തി സ്ഥിരം താമസിക്കുകയും പ്രശ്നക്കാരെ നേരിൽ കണ്ട് ഉപദേശിക്കുകയും ചെയ്തിരുന്നു. ഇടവകകളോടും വ്യക്തികളോടും പ്രത്യേകമായ താല്പര്യവും സ്നേഹവും പ്രകടിപ്പിച്ചിരുന്നു. പരുമല തിരുമേനിയുടെ നിർദ്ദേശങ്ങളും ഉപദേശങ്ങളും അവസാന വാക്കുകളായി അന്നത്തെ ജനങ്ങൾ സ്വീകരിച്ചിരുന്നു.

**കുടുംബബന്ധം പരിരക്ഷിക്കണം**

പള്ളിഭരണത്തിൽ മാത്രമല്ല കുടുംബപ്രശ്നങ്ങളിലും പരുമല തിരുമേനി ഉത്തമ നിർദ്ദേശങ്ങൾ നൽകി കല്പന അയച്ചിട്ടുള്ളതായി ഈ കല്പന ബുക്കുകളിൽ വിവരണങ്ങളുണ്ട്. '*..... ദൈവം ഇണ ചേർത്തതു മനുഷ്യൻ വേർതിരിക്കരുത് എന്നുള്ള കല്പനപോലെ ദൈവത്തെ ഭയന്നു ആ ഭർത്താവ് ഇവളെ കൊണ്ടുപോയി മര്യാദയ്ക്കു ദൈവകല്പന പോലെ താമസിപ്പിക്കാൻ തക്കവണ്ണം പറഞ്ഞു തീർച്ചപ്പെടുത്തി യോജിപ്പിച്ച് വിട്ടയയ്ക്കുന്നു*' (1077 കർക്കിടകം 21, നമ്പർ 365). കുടുംബബന്ധങ്ങളുടെ ശിഥിലീകരണത്തിൽ പരുമല തിരുമേനി അതീവ ദുഃഖം പലയിടത്തും രേഖപ്പെടുത്തിയിട്ടുണ്ട്. കുടുംബ ബന്ധം തീവ്രമായി പാലിക്കപ്പെടണമെന്ന് കർക്കശമായ ഭാഷയിൽ എഴുതുവാനും നിർബന്ധിതമായിട്ടുണ്ട്.

**ഇടയ പരിപാലനം**

ഒരു നൂറ്റാണ്ടിനു മുമ്പേ കേരളത്തിലെ പള്ളികളിൽ പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിന്റെ നുഴഞ്ഞുകയറ്റം ആരംഭിച്ചിരുന്നു. ഓർത്തഡോക്സ് വിശ്വാസത്തിന് വിരുദ്ധരായി എത്തുന്നവരെക്കുറിച്ച് പരുമല തിരുമേനി:

'*ഉപദേശികളെന്നും പറഞ്ഞ് വരുന്ന മതവിരോധികളെക്കൊണ്ടും കല്പിക്കപ്പെട്ടിരിക്കുന്ന നോമ്പ്, നമസ്കാരം, കുരിശുവര, കുമ്പിടീൽ, കുർബ്ബാന, കുമ്പസാരം, മാമോദീസാ, രോഗികൾക്കു സൈത്തു പൂശൽ മുതലായ കർമ്മങ്ങളും തമ്പുരാനെ പെറ്റമ്മയോടും പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥ പ്രാർത്ഥനകളും മറ്റും നിസ്സാരമെന്നു വച്ചു അവയെ ആചരിക്കാതെ നിന്ദിക്കുന്ന കള്ള ഉപദേഷ്ടാക്കളെക്കൊണ്ട് പള്ളിയിൽ വച്ചോ നിങ്ങളുടെ കൂട്ടത്തിൽ വച്ചോ പ്രസംഗിപ്പിക്കുകയൊ അവരുടെ ഉപദേശം കേൾക്കുകയോ ചെയ്തു പോകരുത്. അങ്ങിനെയുള്ളവർ വഞ്ചകന്മാരാകയാൽ അവർക്കു നിങ്ങളിൽ സ്ഥലം കൊടുക്കയുമരുത്. എന്നാൽ ആരെങ്കിലും അനുസരണം വിട്ടു ഇതിനു എതിർത്തു പ്രവൃത്തിക്കുന്നതായി കാണപ്പെട്ടാൽ അവനെ നമ്മുടെ കൂട്ടത്തിൽ അന്യനായി വിചാരിച്ചു കൊള്ളുകയും വേണം*' (1077 മകരം 23, നമ്പർ 119). സത്യവിശ്വാസത്തിനു വിരുദ്ധരായി എത്തുന്നവർക്കു കഠിനമായ താക്കീതാണിത്.

ഒരു ഇടവകയുടെ സകലചലനങ്ങളിലും സൂക്ഷ്മമായ 'ഇടയപരിപാലനം' നടത്തിയ വിശുദ്ധിയുടെ ജീവിതക്രമമാണ് ഈ നമ്പർ ബുക്കിൽ നിന്നും ലഭ്യമാകുന്നത്. പരുമല തിരുമേനിയുടെ സൂക്ഷ്മതയോടു കൂടിയ ഭരണപാടവം ഇടവകതലങ്ങളിലേക്ക് സംക്രമിപ്പിക്കുവാനും ജനങ്ങളിൽ നിന്നും ഉൾക്കൊള്ളുവാനും കഴിഞ്ഞിരുന്നു. ഇടയ പരിപാലനത്തിലെ ജനകീയാസൂത്രണത്തിന്റെ കർമ്മമണ്ഡലങ്ങളിൽ പരുമല തിരുമേനി പരിപൂർണ്ണമായും പ്രതിബദ്ധത പുലർത്തിയിരുന്നു.

**'എഴുത്തുകൾ' വിദേശത്തേക്കും**

പരുമല തിരുമേനി 'എഴുത്തുകൾ' നാട്ടിലേയ്ക്ക് മാത്രമല്ല വിദേശത്തേയ്ക്കും അയച്ചതായി നമ്പർ ബുക്കിൽ കാണുന്നു. 1077 മിഥുനം 9 ന് നിരണം പള്ളിയിൽ വച്ച്, അമേരിക്കയിൽ നിന്നും വന്ന എഴുത്തിന് മറുപടി അയച്ചതായി (നമ്പർ 292) കാണുന്നുണ്ട്. സ്വദേശത്തും വിദേശത്തും ഉള്ളവരുമായി ഇടയപരിപാലനത്തിൽ സുദൃഢമായ വ്യക്തിബന്ധം സൃഷ്ടിക്കുന്നതിന് പരുമല തിരുമേനിയ്ക്ക് സാധിച്ചിട്ടുണ്ട്.

**പരുമല സെമിനാരി പണിയെക്കുറിച്ച്**

പരുമല തിരുമേനി 1895 ൽ പരുമല പള്ളി പുതുക്കി പണിയിച്ചു. ഊർശ്ലേമിന് പുറപ്പെടുന്നതിന്റെ തലേദിവസം (1895 ജനുവരി 27) അതിന്റെ താല്ക്കാലിക കൂദാശയും നടത്തി. തുടർന്ന് 1897 ൽ സെമിനാരിയുടെ പുതുക്കിപ്പണിയൽ നടന്നു. മലങ്കര സഭയിലൊട്ടാകെ പിരിവ് നടത്തി പണവും സാധനങ്ങളും സംഭരിച്ചാണ് പണി നടത്തിയത്. പിരിവിന്റെ വിശദാംശങ്ങളും പരുമല തിരുമേനി അതിനു വേണ്ടി നടത്തിയ കഷ്ടപ്പാടുകളും ഈ നമ്പർ ബുക്ക് പകർന്നു തരുന്നു:

*1897 തുലാം 19. പുത്തൻകാവു സഞ്ചായം കാവൽ കണക്കു പഴന്തയാപിള്ളയ്ക്കു നമ്മുടെ വകയായി കടപ്ര പരുമലെ കിടക്കുന്ന തടികൾ അളന്നു തിട്ടപ്പെടുത്തുന്നതിനു കാര്യസ്ഥനെ അയയ്ക്കണമെന്നു എഴുതി അയച്ച എഴുത്തു കിട്ടി. എന്നാൽ പരുമല സെമിനാരി പണി വകയ്ക്കു ഇതു പൂളു മുതലായ ഏതാനും തടികൾ വിലയ്ക്കു വാങ്ങിയതും ദാനം കിട്ടിയതുമായി ടി സെമിനാരി മുറ്റത്തു അറപ്പിച്ചു വച്ചിരുന്നതു നമ്മുടെ വക തന്നെ. അതിൽ ഏതാനും ഇപ്പോൾ പണപ്പുറത്താക്കീട്ടുമുണ്ട്. അതിനോടടുത്ത കടവിൽ കിടക്കുന്ന തടികൾ അരികുപുറത്തു മേടയിൽ വർക്കിയുടേതാണ്. ടി അറുത്ത ഉരുപ്പടികൾ തിട്ടപ്പെടുത്തണമെന്നുണ്ടായിരുന്നാൽ അതിലേക്കു കാര്യസ്ഥനായി പള്ളിക്കിഴക്കേതിൽ ഔസേപ്പിനെ നിയമിച്ചിരിക്കുന്നു. ടി തടികൾക്കു കിട്ടീട്ടുള്ള*

**ജീവിച്ചിരിക്കുമ്പോൾ തന്നെ വിശുദ്ധനായി മലങ്കരസഭാമക്കൾ കരുതിയിരുന്ന പരുമല തിരുമേനിയുടെ ഭരണപരമായ കല്പനയെ അനുസരിക്കാതെ, കല്പന ചുരുട്ടിക്കൂട്ടി എറിഞ്ഞവരെയും നമുക്കീ 'നമ്പ്ര ബുക്കിൽ' കാണാം:**

*പാസ്സ് കാര്യസ്ഥൻ ഹാജരാക്കുന്നതുമാണ്. കല്ലുശ്ശേരി വേൾകുളത്ത് ഗീവറുഗീസ്സിനും പരുമല സെമിനാരിയുടെ പണിക്കു ഒരു തടിയുടെ കാര്യത്തെപ്പറ്റി മുൻ എഴുത്തയച്ചിരുന്നതുപോലെ തരുന്നു എങ്കിൽ ഉടനെ എത്തിച്ചു തരുന്നതിനു കല്പന അയച്ചു. 1897 തുലാം 19–ന് കല്ലിശ്ശേരിൽ പള്ളിയിൽ നിന്നും.*

*തെരകത്തു കൊച്ചു കോശിക്കു ടി വാചകത്തിൽ തന്നെ എഴുതി അയച്ചു. കല്ലുശ്ശേരിൽ പള്ളിയിൽ നിന്നും.*

*എണ്ണശ്ശേരിൽ ഗീവറുഗീസ്സിനു പരുമല പണിക്കു തടി തരുന്നതിനു മുൻ എഴുത്തയച്ചിരുന്ന പ്രകാരം കൊടുത്തയയ്ക്കുന്നുവെങ്കിൽ ക്ഷണം തന്നെ അയച്ചു തരണമെന്നും മറ്റും കല്പന അയച്ചു. കല്ലുശ്ശേരിൽ നിന്നും.*

*തുലാം 20. കല്ലൂപ്പാറെ അടങ്ങപ്രത്തു പള്ളിക്കാർക്കു. പരുമല സെമിനാരി പണി നടത്തുന്ന കാര്യത്തെക്കുറിച്ചും മറ്റും എഴുതി അയച്ചു. കല്ലിശ്ശേരി പള്ളിയിൽ നിന്നും.*

*തുലാം 22. റാന്നിയിൽ പുരയ്ക്കൽ തോമ്മാസ് കോറി മുതൽ പേർക്കു തടിയുടെ കാര്യത്തെപ്പറ്റി എഴുതി.*

*തുലാം 23. അരീപുറത്തു ഇക്കൊയിക്കു സെമിനാരി പണിയുടെ കാര്യത്തെക്കുറിച്ചും നമുക്കു വരുവാനുള്ള നെല്ലിന്റെ പണം കൊടുത്തയയ്ക്കണമെന്നും എഴുതി. പരുമല സെമിനാരിയിൽ നിന്നും.*

*മാവേലിക്കര കിഴക്കെപെറമ്പിൽ തോമ്മാസ് പണിക്കർക്കു ഈ വരുന്ന ഔസേപ്പ് വശം 500 കല്ലു വെട്ടിച്ചു കൊടുത്തയയ്ക്കണമെന്നും നമ്മുടെ പ്രിയമക്കളായ ഉപദേശിമാർ സാധനവും കൊണ്ടുപോയ വകയിലുള്ള പണം പിരിച്ചു ഔസേപ്പിന്റെ കയ്യിൽ കൊടുത്തയയ്ക്കണമെന്നും ആ പണത്തിൽ നിന്നു കല്ലിന്നു തല്ക്കാലം ആവശ്യമുള്ള പണം എടുത്തുകൊള്ളണമെന്നും കല്പന അയച്ചു. പരുമല സെമിനാരിയിൽ നിന്നും.*

*തുലാം 27. പനയ്ക്കാമറ്റത്തു അബ്രഹാം കത്തനാർക്കും മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർക്കും കൂടി സെമിനാരി പണിക്കായി അവിടുത്തേക്കുള്ള നമുക്കുള്ള പണം പിരിച്ചു ഔസേപ്പിനെ ഏല്പിക്കണം എന്നു കല്പന അയച്ചു.*

*വാകത്താനത്തു പള്ളിയിൽ നിന്നും. പരുമല സെമിനാരി വിചാരിപ്പു പള്ളി കിഴക്കെതിൽ ഔസേപ്പിനു മുൻ സാധനത്തോടുകൂടെ നിരണത്തെ പണം മേടിച്ചു പണി നടത്തുന്നതിനു കല്പന അയച്ചു. വാകത്താനത്തു പള്ളി.*

*വൃശ്ചികം 14. അരീപുറത്തു കൊച്ചു കുഞ്ഞിനു. അവിടുത്തെ പണിയെക്കുറിച്ചും കല്പണിക്കാരൻ വറീതിനു അവിടെ കൊടുത്തതു കൂടാതെ ഇവിടെ 49 രൂപ കൊടുത്തുയെന്നും കല്പന അയച്ചു. കോട്ടയം.*

*വൃശ്ചികം 22. താമരപ്പള്ളിൽ കൊച്ചു കത്തനാർക്കു സെമ്മിനാരി പണി വകക്കു റാന്നിയിൽ പള്ളിക്കാരു തടിയും തച്ചു പിരിവും തരാമെന്നു പറഞ്ഞിട്ടുള്ളതു പൊയി ഉത്സാഹം ചെയ്തു തടി കൊടുത്തയപ്പിക്കണമെന്നും തച്ചു പിരിച്ചു അയയ്ക്കണമെന്നും കല്പന അയച്ചു. പരുമലെ.*

*മാവേലിക്കര ഉപദേശികൾക്കു അവരെ ഈ സെമ്മിനാരി പണി വകക്കു പണം പിരിപ്പാൻ ഏല്പിച്ച സാധനപ്രകാരം പിരിഞ്ഞ പണം ഔസേപ്പിന്റെ കയ്യിൽ കൊടുത്തയച്ചതു ഇവിടെ ഏല്പിച്ചുയെന്നും ശേഷം ഉള്ളതു ഇവന്റെ പക്കൽ കൊടുത്തയയ്ക്കണമെന്നും പിരിഞ്ഞതിന്റെയും പിരിവാനുള്ളതിന്റെയും കണക്കു എഴുതി അയയ്ക്കണമെന്നും എഴുതി അയച്ചു. പരുമലെ നിന്നും.*

*വൃശ്ചികം 24. തെരുവത്തു ഈശോ കത്തനാർക്കും തെക്കേവീട്ടിൽ മുതൽപിടിക്കാരനും കൂടി. ഇവിടുത്തെ പണിയ്ക്കുവേണ്ടി കുറെ പണം അയയ്ക്കുന്നതിന് മുൻ അയച്ചിരുന്ന സാധനപ്രകാരം പണം അന്നു അയച്ചില്ലെങ്കിലും പണത്തിന് ഇവിടെ മുട്ടായിരിക്കയാൽ ഈ പ്രാവശ്യം പണം മുഴുവനും കൊടുത്തയയ്ക്കണമെന്നു കല്പന അയച്ചു. പരുമലെ.*

*ധനു 4. കല്ലിശ്ശേരിൽ പടിഞ്ഞാറെപുരയ്ക്കൽ കൊച്ചുകുരുവിളയ്ക്കു ഇവിടുത്തെ സെമിനാരി പണിക്കായി, നിങ്ങളോടു കടമായി ചോദിച്ചിട്ടുള്ള രൂപ പള്ളി കിഴക്കേതിൽ ഔസേപ്പിന്റെ പറ്റിൽ ആവശ്യം പോലെ അപ്പഴഅപ്പഴായി കൊടുത്തയയ്ക്കണമെന്നു എഴുതി. പരുമല സെമിനാരിയിൽ നിന്നും.*

*ധനു 4. കുമരകത്തു ഓലുതറ കൊച്ചുപാപ്പിക്കു. ഇവിടുത്തെ പണിയ്ക്കു ആവശ്യമുള്ള കക്കാ വള്ളക്കാർ മുഖാന്തിരം കൊടുത്തയയ്ക്കണമെന്നു എഴുതി. പരുമല സെമിനാരിയിൽ നിന്നും.*

*മീനം 5. സെമിനാരിയുടെ മേച്ചിലിനു ആവശ്യപ്പെട്ട ഓടു കാര്യത്തിലേക്ക് കാർത്തികപ്പള്ളി പള്ളിക്കാർക്കു കല്പന അയച്ചു. കാരിച്ചാൽ നിന്നും.*

**1895 – 1896 ലെ എഴുത്തുകളുടെ നമ്പർ ബുക്ക്**

തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രലിൽ സൂക്ഷിച്ചിരിക്കുന്ന 'നമ്പർ ബുക്ക്' എന്നു പരുമല തിരുമേനി തന്നെ വിശേഷിപ്പിക്കുന്ന ഈ അമൂല്യ രേഖ 2001 ജനുവരിയിൽ ജോയ്സ് തോട്ടയ്ക്കാട് പകർത്തിയെഴുതിയെടുത്തു. പരുമല തിരുമേനിയുടെ 'എഴുത്തുകൾ' എന്ന ഗ്രന്ഥത്തിൽ (കോട്ടയം സോഫിയാ ബുക്സ് ഉടൻ പ്രസിദ്ധീകരിക്കുന്ന ഗ്രന്ഥം) ഈ 'നമ്പ്ര ബുക്ക്' ഉൾപ്പെടുത്തിയിട്ടുണ്ട്.

പരുമല തിരുമേനിയോടൊപ്പം ഊർശ്ലേം യാത്ര നടത്തിയ ഈ 'നമ്പ്ര ബുക്ക്' 1895 – 96 കാലഘട്ടത്തിലേതാണ്. ഊർശ്ലേമിനുള്ള യാത്രയ്ക്കിടയിൽ ബോംബെയിൽ വച്ചാണ് ഈ ബുക്കിൽ എഴുതുവാൻ തുടങ്ങിയത്. 1895 മീനം മുതൽ 1896 മിഥുനം വരെയുള്ള കാലത്ത് തിരുമേനി അയച്ച കല്പനകളുടെയും സ്വകാര്യ കത്തുകളുടെയും ലഘുവിവരണം ഇതിൽ ഉണ്ട്.

1895 മീനം 4–നു ബോംബെയിൽ നിന്ന് മാർ ദിവന്നാസ്യോസ് (പുലിക്കോട്ടിൽ), മാർ അത്താനാസ്യോസ് (കടവിൽ), മാർ ഈവാനിയോസ് (മുറിമറ്റത്തിൽ / ഒന്നാം കാതോലിക്കാ) എന്നീ മെത്രാപ്പോലീത്താമാർ അടക്കം ഇരുപത് വ്യക്തികൾക്ക് എഴുതിയ കത്തുകളെക്കുറിച്ചാണ് ഒന്നാം നമ്പരായി എഴുതിയിരിക്കുന്നത്:

'*ഇവിടെ എത്തിയ വിവരത്തിനും ഇവിടെ നിന്നും ഊർശ്ലേമിന്നു ൧ം മാസം 6–നു കപ്പൽ കേറുമെന്നും എഴുതി അയച്ചു. 1895 മീനം 4–നു ശനിയാഴ്ച ബൊമ്പായിൽ നിന്നും.*'

തുടർന്നു മീനം 4–നു തന്നെ '*തുകലൻ അബ്രാഹം കത്തനാർക്കു ടി. സംഗതിയെക്കുറിച്ചു എഴുതി അയച്ചു.*' മീനം 6–നു പാലപ്പള്ളിൽ അബ്രാഹം കത്തനാർക്കും ഇതെ കാര്യം അറിയിച്ചുകൊണ്ട് കത്ത് അയയ്ക്കുന്നുണ്ട്.

മീനം 8–നു ഊർശ്ലേമിലേക്ക് കപ്പൽ കയറിയ തിരുമേനി യാത്രയ്ക്കിടയിൽ കപ്പലിൽ ഇരുന്ന് കത്ത് എഴുതിയതായി കാണുന്നില്ല.

നാലാം നമ്പരായി എഴുതിയിരിക്കുന്ന കത്ത് ഊർശ്ലേമിലെ മർക്കോസിന്റെ ദയറായിൽ നിന്നും എഴുതിയതാണ്; മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്കും മറ്റു ഏഴു പേർക്കും '*വിശുദ്ധ ഊർശ്ലേമിൽ എത്തി വിശുദ്ധ കബറിടം മുതലായ സ്ഥലങ്ങൾ കണ്ട വിവരത്തിന് എഴുതി അയച്ചു.*'

(ശേഷം 6–ാം പേജിൽ)

# വി. ലിഖിതങ്ങളുടെ

(അഞ്ചാം പേജിൽ നിന്നും)

**വൈവിധ്യമാർന്ന വിഷയങ്ങൾ**

കല്പനകളിലെ വിഷയങ്ങളെ പൊതുവെ ഇങ്ങനെ തരംതിരിക്കാം. 1. ക്ഷേമാന്വേഷണങ്ങൾക്കും വർത്തമാനങ്ങൾ അറിയുന്നതിനും, അറിയിക്കുന്നതിനും വേണ്ടിയുള്ളവ. 2. തർക്കവിഷയങ്ങൾ തീർപ്പു കൽപ്പിക്കുന്നവ. 3. സാമ്പത്തിക സഹായങ്ങൾ നൽകുന്നതിനുള്ള ശുപാർശ. 4. റെസ്സീസാ പിരിവു സംബന്ധിച്ച്. 5. പള്ളി സന്ദർശനം സംബന്ധിച്ച്. 6. മൂസ്സൽ പള്ളി പണിക്ക് സഹായം നൽകണമെന്നാവശ്യപ്പെട്ട് മലങ്കരയിലെ പള്ളികൾക്കയച്ച കല്പന. 7. സ്കൂളുകളുടെ നിർമ്മാണം – നടത്തിപ്പ് ഇവ സംബന്ധിച്ച്. 8. പള്ളി പണി സംബന്ധിച്ച്. 9. നിയമന കല്പനകൾ.

**ക്ഷേമാന്വേഷണ സൗഹൃദ കല്പനകൾ**

ഊർശ്ലേമിൽ നിന്നും ബോംബെയിൽ നിന്നും അയച്ച കല്പനകൾ ആണ് പ്രധാനം. വല്യ മെത്രാപ്പോലീത്താ, തോമസ് വക്കീൽ, ഗബ്രിയേൽ മക്കുദീശാ, മട്ടക്കൽ മൂപ്പൻ കത്തനാർ, ചാലിൽ കൊച്ചുകോര, ചാത്തുരുത്തിൽ കൊച്ചു മാത്യു, പനയ്ക്കൽ അയ്പ്പൂര, അടങ്ങപ്പുറത്തു പണിക്കർ, കൊച്ചുകോശി കത്തനാർ തുടങ്ങി നിരവധി പേർക്ക് ഇത്തരം സൗഹൃദ കത്തുകൾ അയച്ചിട്ടുള്ളതായി കാണുന്നു. സ്വകാര്യ കല്പനകളുടെ പൂർണരൂപം ചേർത്തിട്ടില്ലെങ്കിലും കൽപനകളിൽ സൂചിപ്പിച്ചിരിക്കുന്ന വിഷയങ്ങൾ നമ്പ്ര ബുക്കിൽ ചേർത്തിരിക്കുന്നു. അത്രമാത്രം മതിയാകും തിരുമേനിയുടെ വ്യക്തിബന്ധങ്ങളുടെ തീവ്രത മനസ്സിലാക്കുവാൻ.

**തർക്കവിഷയങ്ങളിൽ തീർപ്പു കൽപ്പിക്കുന്ന കല്പനകൾ**

ഒരു ഭരണാധികാരിയെന്ന നിലയിൽ പരുമല തിരുമേനിയുടെ വൈദഗ്ദ്യം തെളിയിക്കുന്നു ഈ കല്പനകൾ. നമ്പ്ര എട്ടായി കോട്ടയത്തു നിന്നും 1895–ൽ ഇടവം 23–ന് കോട്ടയത്തു പുത്തൻപള്ളി വികാരിക്കും ജനങ്ങൾക്കും അയച്ച തീർപ്പു കൽപന ഒരു ന്യായാധിപന്റെയും സാമൂഹ്യ പരിഷ്കർത്താവിന്റെയും നിലയിലുള്ളതാണ്. കോട്ടയം എരിത്തിക്കൽ ദാനിയേൽ കത്തനാരുടെ വീട്ടിൽ നിൽക്കുന്ന തോമായുടെ മകളുടെ കല്യാണത്തെപ്പറ്റി ഉണ്ടായിട്ടുള്ള തർക്കത്തെ കുറിച്ച് തീർപ്പു കൽപ്പിച്ചുകൊണ്ടുള്ളതായിരുന്നു ഇത്. '*പെണ്ണിന്റെ മനസ്സു കൂടാതെ പയിലോ എന്ന ചെറുക്കനെ കൊണ്ട് വിവാഹം കഴിപ്പിക്കുന്നത് യുക്തമല്ല*' എന്ന് ശക്തമായ രീതിയിലാണ് തീരുമാനമറിയിക്കുന്നത്. 13–ാം നമ്പർ കല്പന ഒരു കേസ്സ് സംബന്ധിച്ച് വക്കീലിന് അയച്ചതാണ്. സ്വത്തുഭാഗം വെയ്പ്പാണ് കേസിനാസ്പദമായ വിഷയം.

29–ാം നമ്പരായി ഇങ്ങനെ കാണുന്നു: "*തെക്കെവീട്ടിൽ മുതൽപിടിക്കാരനു ടി. പള്ളിയിലേക്കു കൊടുപ്പാനുള്ള പണം കൊടുത്തിട്ടില്ലെന്നു മുതൽകെട്ടുകാരൻ ഇവിടെ വന്നു പറകയാൽ കൊടുപ്പാൻ തക്കവണ്ണം എഴുതി അയച്ചു. കർക്കടകം 7 നിരണം.*"

കാട്ടൂർ പള്ളിയിലുണ്ടായ ഏതോ ഒരു തർക്കം പരിഹരിക്കുന്നത് സംബന്ധിച്ച് നടത്തിയ ശ്രമങ്ങൾ ഇങ്ങനെ രേഖപ്പെടുത്തുന്നു: "*നമ്പർ 34. പൂവത്തൂർ യാക്കോബു കത്തനാർക്ക് കാട്ടൂർ പള്ളിക്കാരുടെ ഈ തർക്കം തീർക്കുന്നതിലേക്കായി പോകുവാൻ ഇങ്ങോട്ടു വരികയോ എന്നത്തേക്കു പോകുവാൻ സൌകര്യമുണ്ടാകുമെന്നും എഴുതി അയച്ചാൽ കൊച്ചുകത്തനാരെ അങ്ങോട്ടയയ്ക്കയോ ചെയ്യാമെന്ന് എഴുതി. കർക്കടകം 10–നു മാവേലിക്കര പുതിയകാവ് പള്ളിയിൽ നിന്നും.*"

"*നമ്പർ 47. കാട്ടൂർ പള്ളിക്കാർക്കു സമാധാനം ഉണ്ടാകുന്നതിലേക്ക് പൂവത്തൂർ യാക്കോബു കത്തനാരെയും ഗീവർഗീസ് മൽപാനെയും അങ്ങോട്ടെഴുതിയയച്ചു. 1875–ൽ കർക്കടകം 24 കാർത്തികപള്ളിയിൽ നിന്നും.*"

"*നമ്പർ 50. തേവെലിൽ കത്തനാർക്കു കാട്ടൂർ പള്ളിയിൽ ഉണ്ടായ തർക്കനിവാരണത്തിന് മല്പാനെയും പൂവത്തൂർ കത്തനാരെയും അയച്ചു ഉണ്ടായ സമാധാന പ്രകാരം ഈ 3 നു ഞായറാഴ്ച നടത്തുന്നതിനു കല്പന അയച്ചു. കർക്കടകം കാർത്തികപ്പള്ളി പള്ളിയിൽ നിന്നും.*"

67–ാം നമ്പരായി കടമ്പനാട്ടു പള്ളി വികാരിക്ക് അയച്ച കല്പന, ആ പള്ളിയിലെ മുതൽപിടിക്കാരന്റെ പേരിലുണ്ടായ ആക്ഷേപങ്ങൾ കാരണം അയാളെ മാറ്റി പുതിയ ആളെ നിയമിക്കണമെന്നുള്ള കർശന കല്പനയാണ്. 415–ാം നമ്പരായി തിരുവല്ല വടക്കെ പുത്തൻപള്ളിക്കാർക്ക് എഴുതിയ കല്പന, പാത്രിയർക്കീസ് ബാവായ്ക്കു നൽകുന്ന റശീസാ സംബന്ധിച്ച് ആ പള്ളിയിലുണ്ടായ തർക്കങ്ങളുടെ തീർപ്പാണ്.

ഇങ്ങനെ മലങ്കരസഭയിൽ അന്നുണ്ടായ വ്യക്തിപരവും സഭാപരവുമായ എല്ലാ തർക്കങ്ങളിലും ന്യായയുക്തമായി തീരുമാനമെടുത്ത് അവ പരിഹരിച്ചു മുന്നോട്ടു പോകുവാൻ തിരുമേനിക്ക് ആയാസരഹിതമായി സാധിച്ചിരുന്നു എന്നു മനസ്സിലാക്കാം.

**സാമ്പത്തിക സഹായം നൽകുന്നതിനുള്ള ശുപാർശ**

സന്യാസ ജീവിതം നയിച്ചിരുന്ന പരിശുദ്ധ പരുമല തിരുമേനിക്ക് അഗതികളെ സാമ്പത്തികമായി സഹായിക്കാൻ ഒരു പരിധി വരെയേ സാധിച്ചിരുന്നുള്ളു. തിരുമേനിയുടെ പരിധിയിൽ കവിഞ്ഞുള്ള സാമ്പത്തിക സഹായം ആവശ്യമായി വരുന്നവർക്ക് കടം കൊടുത്തു സഹായിക്കുവാൻ ചില ധനികരോട് തിരുമേനി ആവശ്യപ്പെടുന്ന പല കല്പനകളും കാണുന്നുണ്ട്. 'അയാൾ പണം മടക്കിത്തരാത്തപക്ഷം ഞാൻ തന്നു തീർക്കാം' എന്ന ഉറപ്പും തിരുമേനി നൽകുന്നുണ്ട്.

**പള്ളി സന്ദർശനം**

ഈ 'നമ്പ്ര ബുക്കിൽ' തെളിയുന്ന ഒരു പ്രധാന വസ്തുത, തിരുമേനിയുടെ യാത്രയെ പറ്റിയാണ്. പള്ളി സന്ദർശനമാണ് തിരുമേനിയുടെ മുഖ്യ ഉദ്ദേശ്യം. ഇന്നത്തെപ്പോലെ യാത്രാ സൗകര്യങ്ങൾ അധികമില്ലാത്ത കാലത്ത് സന്ദർശിക്കുന്ന പള്ളികളിൽ ഒന്നും രണ്ടും ദിവസം, ചിലപ്പോൾ ഒരാഴ്ച വരെ താമസിക്കുന്ന രീതിയും ഉണ്ടായിരുന്നു. 1895 മീനം മുതൽ 1896 മിഥുനം വരെയുള്ള കാലയളവിൽ മലങ്കരയിലെ ഒട്ടു മിക്ക പള്ളികളിലും അദ്ദേഹം സന്ദർശനം നടത്തിയിട്ടുണ്ട്.

**മൂസൽ പള്ളിപണി സഹായം**

അന്ത്യോക്യൻ ഭരണത്തിലെ ഒരു കറവ പശുവായിരുന്നു പരുമല തിരുമേനിയുടെ കാലത്ത് മലങ്കരസഭ. പല രീതിയിൽ മലങ്കരയിലെ സാധാരണ വിശ്വാസികളുടെ പണം അന്ത്യോക്യയിലേക്ക് ചെന്നു ചേർന്നിട്ടുണ്ട്. മൂസലിൽ പള്ളി പണിയാൻ ഇടവകകളിൽ നിന്നു പിരിവു നടത്തണമെന്ന് പരുമല തിരുമേനി പള്ളികൾക്ക് കല്പന അയച്ചിരുന്നതായി 'നമ്പ്ര ബുക്ക്' തെളിവു നൽകുന്നു.

നമ്പർ 450 കാണുക: "*ചന്ദനപ്പിള്ളിൽ പള്ളിക്കാർക്ക് മൂസൽ പള്ളി പണിയുടെ കാര്യത്തെക്കുറിച്ച് കല്പന അയച്ചു. ഇടവം 31 –നു.*"

"*നമ്പർ 451. മാന്തളിർ പള്ളിക്കാർക്കു മൂസൽ പള്ളി പണിയുടെ കാര്യത്തെക്കുറിച്ചു കല്പന അയച്ചു. ഇടവം 31. തുമ്പമൺ പള്ളി.*"

"*നമ്പർ 449. കുടശ്ശനാട്ടു പള്ളിക്കാർക്കു മൂസൽ പള്ളി പണിയുടെ കാര്യത്തെക്കുറിച്ചു കല്പന അയച്ചു. ഇടവം 31–നു.*"

"*നമ്പർ 462. കൈപ്പട്ടൂർ പള്ളിക്കാർക്കു മൂസൽക്കാരുടെ കാര്യവും മറ്റും ആലൊചിപ്പാൻ ഉടൻ ഇവിടെ വരുന്നതിനു കല്പന അയച്ചു. മിഥുനം 7–നു. ഓമല്ലൂർ പള്ളിയിൽ.*"

"*നമ്പർ 467. വാഴമുട്ടത്തു പള്ളിക്കാർക്കു മൂസൽക്കാരുടെ കാര്യത്തെക്കുറിച്ചു കല്പന അയച്ചു. മിഥുനം 8. ഓമല്ലൂർ പള്ളി.*"

"*നമ്പർ 468. കിഴവള്ളൂർ പള്ളിക്കാർക്കു. മൂസൽക്കാരുടെ കാര്യത്തെക്കുറിച്ചു കല്പന അയച്ചു. മിഥുനം 8–നു ഓമല്ലൂർ നിന്നും.*"

**സ്കൂളുകളുടെ നിർമ്മാണവും നടത്തിപ്പും**

കാർത്തികപള്ളി, തുമ്പമൺ, തിരുവല്ല എന്നീ സ്ഥലങ്ങളിൽ സ്കൂളുകൾ സ്ഥാപിക്കുന്നതു സംബന്ധിച്ചും തുമ്പമൺ സ്കൂളിൽ അദ്ധ്യാപക നിയമനം സംബന്ധിച്ചും എഴുതിയിട്ടുള്ള കത്തുകൾ കാണുന്നു. ക്രാന്തദർശിയായ ഒരു സാമൂഹ്യ പരിഷ്കർത്താവിനെയാണ് ഈ കത്തുകളിലൂടെ നാം കണ്ടറിയുക. പള്ളിപണികൾ സംബന്ധിച്ചും പട്ടക്കാരുടെ നിയമനം സംബന്ധിച്ചും ഉള്ള കൽപനകളും ഉൾപ്പെട്ടിട്ടുണ്ട്.

**കല്പന അനുസരിക്കാത്തവരും!**

ജീവിച്ചിരിക്കുമ്പോൾ തന്നെ വിശുദ്ധനായി മലങ്കരസഭാമക്കൾ കരുതിയിരുന്ന പരുമല തിരുമേനിയുടെ ഭരണപരമായ കല്പനയെ അനുസരിക്കാതെ, കല്പന ചുരുട്ടിക്കൂട്ടി എറിഞ്ഞവരെയും നമുക്കീ 'നമ്പ്ര ബുക്കിൽ' കാണാം:

"*415. തിരുവല്ലാ വടക്കെ പുത്തൻ പള്ളിക്കാർക്കു. നമ്മുടെ വിശുദ്ധ പിതാവായ പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ റീശീസാ ക്രമമായി ഇവിടെ അയക്കപ്പെടാതെ ഇരിക്കുന്നതിനെപറ്റി ൧൦ മാസം 22 നു 395 ാം നമ്പ്രായി കൊട്ടയത്തു സിമ്മനാരിയിൽ നിന്നും നിങ്ങൾക്കായി നാം അയച്ചിട്ടുള്ള സാധനം 24 നു പെരുനാൾ ദിവസം മുതൽപടിക്കാറന്റെ പറ്റിൽ വന്നതിന്റെ ശേഷം വിഗാരി സാധനം വാങ്ങി അടക്കിവെക്കയും പിന്നെത്തെതിൽ പെരുനാളിന്റെ വരവു എടുത്തു കഴിഞ്ഞതിന്റെ ശേഷം അവിടെ കൂടപ്പെട്ടിരുന്നവർ സാധനം വായിക്കെണ്ട കാര്യത്തെപ്പറ്റി നിർബന്ധിച്ചപ്പൊൾ ദെഷ്യ ഭാവത്തിൽ സാധനത്തെ നിസ്സാരമായി എറിഞ്ഞുകൊടുക്കയും ദൈവകല്പനക്കും മേലധികാരത്തിനും വിരോധമായി നിസ്സാരമായും അഹംകാരമായും അനെക ആക്ഷെപവാക്കുകൾ സംസ്സാരിക്കയും അന്നു എല്ലാവരും അവകളെ കെട്ടു സഹിച്ചു കല്പന വായിച്ചു ഗ്രഹിച്ചു പിരിഞ്ഞതിൽ പിന്നെ ൧൦ കഴിഞ്ഞ ഞായറാഴ്ച കുർബ്ബാനയുടെ ശേഷം കല്പന വായിച്ചു അതിൽ പറയപ്പെട്ടിരിക്കുന്ന കാര്യത്തെക്കുറിച്ചു തീർച്ചയുണ്ടാക്കണമെന്നു മുതൽകെട്ടുകാറൻ യോഗത്തിൽ പ്രസ്താപിച്ചു കല്പനയെ വിഗാരിയൊടു ചൊദിച്ചുംകൊണ്ടു വായിക്കണമെന്നു പറഞ്ഞ മതിഭാഗത്ത പൈനുംമൂട്ടിൽ കൊച്ചു വർക്കിയുടെ പറ്റിൽ കൊടുക്കയും അവൻ വിഗാരിയൊടു ചൊദിച്ച സമയം വിഗാരി മദുബഹായിൽ നിന്നും മഹാകോപത്തോടുകൂടെ ഇറങ്ങി വന്നു കല്പന 24 ന് വായിച്ചിരിക്കുന്നു എന്നും ഇപ്പൊൾ വായിപ്പാൻ ആവശ്യം ഇല്ലെന്നു പറകയും അപ്പൊൾ അന്ന ഏതാനും പേർ വായിച്ചറിഞ്ഞതല്ലാതെ മുറപ്രകാരം പള്ളിയിൽ വായിച്ചിട്ടില്ലെന്നും അതിനാൽ ഇന്ന ജനത്തിൻ മുൻപാകെ വായിക്കണമെന്നാണ യോഗം പറയുന്നെതെന്നു ടി. വർക്കി പറഞ്ഞ സമയം കല്പന പുറത്തുകൊണ്ടുപോയി വായിച്ചുകൊള്ളണമെന്നു പറയുകയും അപ്പൊൾ ഇത പള്ളിയകത്തു വച്ചു വായിക്കേണ്ടതല്ലാതെ പുറത്തുകൊണ്ടുപോകെണ്ടതല്ലാ എന്നു അവൻ പറഞ്ഞപ്പോൾ അയാൾ കല്പന അവന്റെ കയ്യിൽ നിന്നും പിടിച്ചു പറിച്ചു കീറി നശിപ്പിക്കണമെന്നുള്ള ഭാവത്തൊടുകൂടെ ചുരുട്ടിക്കൂട്ടി കയ്യിൽ പിടിക്കയും പിന്നെത്തെതിൽ ഇത ജനത്തിനു മഹാസംകടമായി തീർന്നു കല്പന വായിച്ചെ മതിയാവൂ എന്നു അവരു നിർബന്ധിക്കയാൽ അവർക്കു ഇട്ടു കൊടുക്കയും കാഞ്ഞിരക്കാടു ഇടിക്കുള വാദ്ധ്യാർ എടുത്തു വായിക്കയും ചെയ്തിരിക്കുന്നു എന്നും മറ്റും നിങ്ങളിതിൽ മുതൽകെട്ടുകാറനായ മണലിൽ കൊച്ചുവർക്കിയും ടി മതിഭാഗത്തു പൈനുംമൂട്ടിൽ കൊച്ചു വർക്കിയും കൂടെ ഇവിടെ നമ്മുടെ അടുക്കൽ വന്നു അറിയിച്ചിരിക്കുന്നു. ............... നമ്മെ എത്ര ആക്ഷെപിച്ചാലും സഹിക്കുന്നതിനു ദൈവം നമുക്കു പാത്രം തന്നുകൊള്ളും. നിങ്ങളെ കൈക്കൊള്ളുന്നവൻ നമ്മെ കൈക്കൊൾകയാകുന്നുയെന്നും മറ്റുമുള്ള ദൈവകല്പനക്കു വിരൊധമായുള്ള നടത്തയും പടുതിയും നമ്മുടെ ജനം വഹിച്ചു ദൈവത്തെ നിന്ദിക്കുന്നവരായി തീരുമെന്നുള്ളതു ഓർക്കുംപൊൾ കർത്താവിൽ നമുക്കുള്ള ചുമതലപ്രകാരം സഹിച്ചുകൂടാതെ വന്നു പോകുന്നുയെന്നു മാത്രമെയുള്ളു. റീശകൊഹനായ്ക്കുള്ള അവകാശമായ കൈമുത്തിനെക്കുറിച്ചു ഇതിനു മുൻപു റീശീസായൊടു കൂടെ കല്പന അയക്കുക പതിവുണ്ടായിരുന്നു എന്ന നിങ്ങൾ ഓർക്കുമെല്ലൊ. കൊടുത്തയച്ചതായി ഒരിക്കലും നാം ഓർക്കുന്നില്ലാത്തതിനാൽ അത്രെ ൧൦ പ്രാവശ്യം എഴുതാഞ്ഞത. അവകൾ കൊണ്ടു വേണം റീശകൊഹനാസായുടെ ചിലവർപുകൾ നടത്താൻ എന്നു ദൈവകല്പിതമാകുന്നു. നിങ്ങളെ അല്ലാതെ നിങ്ങൾക്കുള്ളതിനെ നാം ആഗ്രഹിക്കുന്നില്ലെന്നുള്ള തിരുവചനം കൊണ്ടും ആവക ചിലവർപുകൾ മറ്റുള്ള സ്ഥലങ്ങളിലെതു കൊണ്ടൊ അങ്ങനെ എംകിലും നടത്തിക്കൊള്ളാമെന്നും അതിനാൽ നിങ്ങൾക്കു ഒരു കുറവൊ നാം നിങ്ങൾക്കു ഒരു ഭാരമൊ ആയിതീരരുതെന്നു കരുതി സഹിച്ചുകൊള്ളാം. എംകിലും നമ്മുടെ പിതാവിന്നുണ്ടാകുന്ന കുറവും നമ്മുടെ വിചാരണ കുറവുകൊണ്ടും നടത്തിപ്പു ദോഷം കൊണ്ടും വന്നുപോകുന്നതു സഹിപ്പാൻ വഹിയാത്തതുമായി തീരുകയാൽ അതെപറ്റി ചോദിക്കാതെ ഇരിപ്പാൻ നമുക്കു പാടില്ലാ. ഇതിനാൽ മാത്രം ചൊദിച്ചതത്തെറെ. അപ്പോൾ ൧൦ വിധം ആക്ഷെപങ്ങൾക്കു ഇടയായി തീർന്നുവെല്ലൊ. എംകിലും നിങ്ങൾ യൊഗത്തിന്റെ ഉത്തമ വിശ്വാസപ്രകാരമുള്ള സാക്ഷിത്വമായ ഒരു മറുപടിയും കൂടെ വരുന്നതുവരയും അതു എതാർത്ഥമാണെന്നു നാം എണ്ണുന്നില്ലാ. അതിനാൽ മേൽ വിവരിച്ചിട്ടുള്ള എല്ലാ സംഗതികളെക്കുറിച്ചും പക്ഷം കൂടാതെയും ഭയം കൂടാതെയും ദൈവഭയത്തൊടും ഭക്തിയൊടുംകൂടെ ഉണ്ടായവ എല്ലാം സത്യപ്രകാരം നിങ്ങൾ നമുക്കു എഴുതി അയക്കയും വേണം. ശേഷം പിന്നാലെ എന്നു വച്ചു ചുരുക്കുന്നു എന്നു മേടം 31–നു പുതുപ്പെള്ളി പള്ളിയിൽ നിന്നും.*"

**ഉപസംഹാരം**

ചുരുക്കത്തിൽ പ. പരുമല തിരുമേനിയുടെ ജീവിതത്തിന് നേർ പിടിച്ച ഒരു ദർപ്പണമായി ഈ നമ്പ്ര ബുക്കുകളെ കരുതാം. 26 വർഷം 'മെത്രാപ്പോലീത്താ' എന്ന നിലയിൽ അജപാലനം ചെയ്ത പരുമല തിരുമേനി എഴുതിയിട്ടുള്ള 25 നമ്പ്ര ബുക്കുകൾ എങ്കിലും ഉണ്ടായിരിക്കണം! 23 എണ്ണവും നഷ്ടപ്പെട്ടുവോ? അതോ എവിടെയെങ്കിലും അലക്ഷ്യമായി ചിലതെങ്കിലും സൂക്ഷിക്കപ്പെട്ടിട്ടുണ്ടോ എന്നു കണ്ടെത്തുവാൻ ഉള്ള പരിശ്രമം നമ്മുടെ സഭാചരിത്ര ഗവേഷകർ തുടങ്ങേണ്ടിയിരിക്കുന്നു.

പരുമല തിരുമേനിയുടെ നമ്പ്ര ബുക്കുകൾ ഭാഷാ ചരിത്ര ഗവേഷകർക്ക് വിജ്ഞാന ശേഖരങ്ങളായിത്തീരുന്നു:

1. പരുമല തിരുമേനിയുടെ നമ്പർ ബുക്കിലെ ഭാഷാശൈലിയും പ്രയോഗങ്ങളും പ്രത്യേക പഠനം അർഹിക്കുന്നു. പദഘടനകളിലെ രൂപഭാവ പരിണാമങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ്.
2. ഒരു നൂറ്റാണ്ടിനു മുമ്പ് കേരളത്തിൽ നിലനിന്നിരുന്ന പള്ളികളുടെ ചരിത്രങ്ങളും സാക്ഷ്യങ്ങളും വ്യക്തമായി ഇതിൽ തെളിഞ്ഞു നിൽക്കുന്നു.
3. ഓർത്തഡോക്സ് വിശ്വാസത്തോടും അവ പാലിക്കേണ്ടതിന്റെ ആവശ്യകതയോടും പരുമല തിരുമേനി പുലർത്തിയ സമീപനവും ദർശനവും എഴുത്തുകളിൽ നിന്നും ലഭ്യമാകുന്നു.
4. ഒരു നൂറ്റാണ്ടിനു മുമ്പ് ഇടവകഭരണം (ഭദ്രാസന ഭരണം) വിവിധ ഇടവകകൾ കേന്ദ്രീകരിച്ച് നടത്തിയതിൽ പരുമല തിരുമേനി ആവിഷ്കരിച്ച മാർഗ്ഗങ്ങളെപ്പറ്റിയും ഇതിലൂടെ വ്യക്തമാകുന്നു.

**തയ്യാറാക്കിയത്:**

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
**ജോയ്സ് തോട്ടയ്ക്കാട്**
**പ്രീത് ചന്ദനപ്പള്ളി**

# നേതൃത്വത്തിന്റെ പൊള്ളത്തരങ്ങൾ സഭാംഗങ്ങൾ മനസ്സിലാക്കുന്നു

**ഷെല്ലി ജോൺ**

സഭാനേതൃത്വത്തിന്റെ പൊള്ളത്തരങ്ങൾ ഓർത്തഡോക്സ്, യാക്കോബായ സഭാംഗങ്ങൾ മനസ്സിലാക്കിത്തുടങ്ങിയിരിക്കുന്നു. നേതൃത്വത്തിലുള്ള ഏതാനും പേരുടെ നിലനില്പിനും സ്വാർത്ഥതയ്ക്കും വേണ്ടിയാണ് ഇക്കാലഘട്ടമത്രയും തമ്മിൽ തല്ലി തല കീറിയതെന്ന് ജനങ്ങൾ ഇപ്പോൾ പറയുന്നു.

ഇതിന്റെ ഫലമായി ഓർത്തഡോക്സ് സഭയ്ക്ക് സമര, ഉപവാസ പരിപാടികൾക്കൊന്നും ആളെ കിട്ടാത്ത അവസ്ഥയാണ്. പാത്രിയർക്കീസ് വിഭാഗം എത്ര പ്രകോപിപ്പിച്ചാലും ഓർത്തഡോക്സ് സഭ പൊതുസമരപരിപാടികളിലേക്ക് ഇറങ്ങാത്തതിന്റെ രഹസ്യവും, നേതൃത്വത്തിന് ഇക്കാര്യം കുറച്ചൊക്കെ ബോധ്യമുള്ളതുകൊണ്ടാണ്. ആളു കൂടണമെങ്കിൽ 'പള്ളിച്ചെലവിൽ' വരണമെന്നു കല്പന അയക്കേണ്ട ഗതികേടിലാണിപ്പോൾ.

മറുവിഭാഗം 'അന്ത്യോഖ്യാഭക്തി' ആളിക്കത്തിച്ച് ഉപവാസ, വഴിതടയൽ, കാർ കത്തിക്കൽ പരിപാടികളിലേക്ക് നയിച്ച് സഭാംഗങ്ങളെ ക്രിമിനൽ കേസുകളിലെ പ്രതികളാക്കി ചെറുപ്പക്കാരുടെ ഭാവിയും സർക്കാർ ജോലിക്കുള്ള സാദ്ധ്യതയും നശിപ്പിക്കുന്നു.

കോട്ടയത്തിനടുത്തുള്ള കുമരകത്തെ ഒരു പള്ളിയിലെ സഭാംഗങ്ങൾ അന്ത്യോഖ്യാ ഭക്തി മൂത്ത് അച്ചനെ എടുത്ത് വണ്ടിയിലിട്ട് ആലുവായിലേക്കു പോയി. ലാത്തിച്ചാർജ്ജിൽ അച്ചനും കൂടെയുള്ളവർക്കും തല്ല് ആവശ്യത്തിനു കിട്ടി. തിരികെ വന്ന അച്ചനെ കോട്ടയം ഭദ്രാസനത്തിലെ തന്നെ ഒരു സീനിയർ അച്ചൻ വിളിച്ച് സംഭവങ്ങൾ ആരാഞ്ഞു. കൊച്ചച്ചൻ ശ്രേഷ്ഠബാവായെ രക്ഷിക്കുവാൻ തല്ലു കൊണ്ട കഥ വിസ്തരിച്ചു പറഞ്ഞു. തല്ലു കിട്ടിയവരെയെല്ലാം ശ്രേഷ്ഠബാവാ തന്നെ നേരിൽ കണ്ട് ആശ്വസിപ്പിച്ച വിവരവും പറഞ്ഞു. വല്യച്ചൻ 'അടുത്തു ഭാര്യയുണ്ടെങ്കിൽ ഫോൺ അവളുടെ കയ്യിൽ ഒന്നു കൊടുക്കാൻ' പറഞ്ഞു. വല്യച്ചൻ കൊച്ചച്ചന്റെ ഭാര്യയ്ക്ക് ഒരു ഉപദേശം കൊടുത്തു: "തല്ലു കിട്ടിയാൽ ബാവാ വന്ന് ആശ്വസിപ്പിക്കും. രക്തസാക്ഷിയായാൽ ബാവാ വന്ന് അനുശോചിക്കും; റീത്തു വയ്ക്കും. പക്ഷേ നിനക്ക് നഷ്ടപ്പെടുന്നത് നിന്റെ ഭർത്താവിനെയായിരിക്കും. അതുകൊണ്ട് ഇത്തരം സമരപരിപാടികൾക്കൊന്നും അച്ചനെ ഇനി വിടരുത്." കഥ എന്നോട് വിസ്തരിച്ചു പറഞ്ഞ് എൺപതുകാരനായ യാക്കോബായ വിഭാഗത്തിലെ വല്യച്ചൻ ചിരിച്ചു; എൺപതു കൊല്ലത്തിനിടയിൽ താനിതെത്ര കണ്ടിരിക്കുന്നു എന്ന മട്ടിൽ.

■

# ആരാണ് ദൈവശാസ്ത്രജ്ഞൻ?

**ഫാ. ഡോ. കെ. എൽ. മാത്യു വൈദ്യൻ**

സഭാചരിത്രത്തിൽ ദൈവശാസ്ത്രജ്ഞൻ (Theologian) എന്ന പദവി രണ്ടു പേർക്കു മാത്രമേ നൽകപ്പെട്ടിട്ടുള്ളു. 'വചനത്തിന്റെ ദൈവത്വം (Theosness of Logos) ഉറപ്പിച്ചു പ്രഖ്യാപിച്ചതിനാൽ സുവിശേഷകനായ വി. യോഹന്നാനെയും വി. ത്രിത്വവിശ്വാസത്തെ ഉദ്ഘോഷിച്ചതിനാൽ നാസിയാൻസിലെ വി. ഗ്രീഗോറിയോസിനെയും സഭ 'ദൈവശാസ്ത്രജ്ഞൻ' എന്ന പേരു നൽകി ബഹുമാനിച്ചതായി സഭാചരിത്രകാരനായ എവുസേബിയസ് രേഖപ്പെടുത്തിയിരിക്കുന്നു. 'വചനം ദൈവമാകുന്നു' എന്ന് ഇവർ പ്രഖ്യാപിച്ചതു ചില പ്രത്യേക സാഹചര്യങ്ങളിലായിരുന്നു. ദൈവത്തിൽ നിന്നു പുറപ്പെടുന്ന ഒരു പ്രതിപുരുഷ ശക്തിയായി മാത്രം 'വചന'ത്തെ കണക്കാക്കിയ യവന ചിന്താഗതികളും വി. ത്രിത്വത്തിലെ രണ്ടാമത്തെ ആളത്തമായ യേശുക്രിസ്തുവിന്റെ 'ദൈവത്വം' നിഷേധിച്ച അറിയോന്യ വേദവിപരീതികളുടെ പഠിപ്പിക്കലുകളും വി. ത്രിത്വത്തിലെ ആളത്തങ്ങൾ തമ്മിലുള്ള ബന്ധത്തെ ശരിയായി നിർവചിക്കുന്ന പഠനശാഖയായി ദൈവശാസ്ത്രത്തെ വികസിപ്പിച്ചെടുക്കാൻ സഭാപിതാക്കന്മാരെ പ്രേരിപ്പിച്ചു.

**ആദിമ ക്രൈസ്തവ വിശകലനങ്ങൾ**

ആദിമ ക്രൈസ്തവ എഴുത്തുകാരിൽ അലക്സന്ത്രിയായിലെ വി. ക്ലിമീസ് (ഏ. ഡി. 150–215), ഓറിഗൻ (ഏ. ഡി. 185–253) എന്നിവർ കർത്താവിന്റെ മനുഷ്യാവതാരത്തെക്കുറിച്ചുള്ള വർണ്ണനകളാണ് യഥാർത്ഥ ദൈവശാസ്ത്രമെന്നു സമർത്ഥിച്ചു. കർത്താവിനെ സാക്ഷിക്കുന്നവൻ ആരോ അവനാണു യഥാർത്ഥ ദൈവശാസ്ത്രജ്ഞൻ എന്നു വി. യോഹന്നാന്റെ സുവിശേഷത്തെക്കുറിച്ചുള്ള വ്യാഖ്യാനപഠനത്തിൽ ഓറിഗൻ എഴുതി. പിന്നീട് അറിയോസിന്റെ വേദവിപരീത കാലഘട്ടമായതോടെ (ഏ. ഡി. നാലാം ശതകം) ഈ പദം വി. ത്രിത്വത്തിലുള്ള ക്നൂമാകളെ (ആളത്തങ്ങളെ) വിവക്ഷിക്കുന്നതിനും അവ തമ്മിലുള്ള ബന്ധത്തെ വ്യക്തമാക്കുന്നതിനും സഭയിൽ ഉപയോഗിക്കാൻ തുടങ്ങി. ജഡമായിത്തീർന്ന 'വചനം' ദൈവമാകുന്നുവെന്നു സമ്മതിക്കുന്നവരാണു ദൈവശാസ്ത്രജ്ഞന്മാർ എന്നു സഭ പഠിപ്പിച്ചു.

ഒയ്ക്കണോമിയ (Economy) അഥവാ മനുഷ്യാവതാരവ്യാപാരം, തെയളോഗിയാ (Theology) അഥവാ വി. ത്രിത്വത്തിലെ ആളത്തങ്ങളുടെ നിത്യബന്ധം എന്നിവ തമ്മിലുള്ള വ്യത്യാസം സ്പഷ്ടമാക്കുന്നതിനു സഭാപിതാക്കന്മാർ ശ്രമിച്ചു. മനുഷ്യാവതാരം ദൈവത്തിന്റെ കരുതലിന്റെയും രക്ഷാകരപ്രവർത്തനങ്ങളുടെയും സ്വയം താഴ്ത്തലിന്റെയും പ്രതിഫലനമാണെന്ന് അവർ പഠിപ്പിച്ചു. ദൈവത്തോടുള്ള സമത്വം മുറുകെപിടിക്കാതെ ദാസരൂപമെടുത്തു മനുഷ്യനായിത്തീർന്ന (ഫിലി. 2:6–8) കർത്താവിന്റെ മനുഷ്യാവതാര വ്യാപാരപരിമിതിയിൽ നിന്നുകൊണ്ടുവേണം ഇത്തരം പ്രസ്താവനകൾ മനസ്സിലാക്കാൻ.

**മനുഷ്യാവതാരത്തിന്റെ മർമ്മം**

തന്റെ സൃഷ്ടിയുടെ ക്രമീകരണത്തിനു ദൈവം തെരഞ്ഞെടുത്ത ഒരു മാർഗമാണ് മനുഷ്യാവതാര പ്രക്രിയയിൽ ദൃശ്യമായത്. യേശുക്രിസ്തുവിൽ കൂടി സൃഷ്ടി സ്രഷ്ടാവിനെ അറിയുന്നു, ആരാധിക്കുന്നു, അനുഭവിക്കുന്നു. ഈ വിശ്വാസത്തിൽ അധിഷ്ഠിതമായ ക്രൈസ്തവ ജീവിതം വി. ത്രിത്വത്തിന്റെ മർമ്മങ്ങളെക്കുറിച്ചുള്ള ദൈവിക വെളിപാടുകൾ നമുക്കു ലഭ്യമാക്കിത്തരുന്നു.

എഫേസ്യർക്കെഴുതിയ ലേഖനത്തിൽ വി. പൗലോസ് ശ്ലീഹാ ഇത് ഇപ്രകാരം വിശദീകരിക്കുന്നു. 'അവനിൽ താൻ മുൻനിർണ്ണയിച്ച തന്റെ പ്രസാദത്തിനു തക്കവണ്ണം തന്റെ ഹിതത്തിന്റെ മർമ്മം അവൻ നമ്മോട് അറിയിച്ചു. അത് സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ളത് എല്ലാം പിന്നെയും ക്രിസ്തുവിൽ ഒന്നായിച്ചേർക്ക എന്നിങ്ങനെ കാലസമ്പൂർണതയിലെ വ്യവസ്ഥയ്ക്കായിക്കൊണ്ടു തന്നെ. അവനിൽ നാം അവകാശവും പ്രാപിച്ചു, തന്റെ ഹിതത്തിന്റെ ആലോചന പോലെ സകലവും പ്രവർത്തിക്കുന്നവന്റെ നിർണയപ്രകാരം മുന്നിയമിക്കപ്പെട്ടതു മുമ്പിൽ കൂട്ടി ക്രിസ്തുവിൽ ആശവച്ചവരായ ഞങ്ങൾ അവന്റെ മഹത്വത്തിന്റെ പുകഴ്ചയ്ക്കാകേണ്ടതിനു തന്നെ' (എഫേ. 1:9–12). ചുരുക്കത്തിൽ കർത്താവിന്റെ മനുഷ്യാവതാരം വഴി ദൈവത്തിന്റെ മർമ്മമാണു വെളിപ്പെട്ടത്. ചരിത്രത്തിൽ കൂടി വെളിപ്പെട്ടതായ ദൈവത്തിന്റെ മർമ്മങ്ങൾ (Mysteries of God) വിശ്വാസത്താൽ ജ്വലിക്കപ്പെട്ടു മാനുഷിക രീതിയിൽ പരാമർശിക്കപ്പെടുന്ന പഠനശാഖയായി ദൈവശാസ്ത്രത്തെ നിർവചിക്കുന്നത് ഈ അടിസ്ഥാനത്തിലാണ്. 'വിശ്വാസംതേടുന്ന അറിവ്' (Faith Seeking Understanding) എന്നാണു ചിലർ ദൈവശാസ്ത്രത്തെ നിർവചിക്കുന്നത്.

**ദൈവാത്മാവിന്റെ വെളിപ്പെടുത്തൽ**

ദൈവം തന്റെ രഹസ്യങ്ങൾ എങ്ങനെ വെളിപ്പെടുത്തി തന്നു എന്നും ലൗകിക ജ്ഞാനത്തിൽനിന്നും അത് എപ്രകാരം വ്യത്യാസപ്പെട്ടിരിക്കുന്നുവെന്നും വി. പൗലോസ് ശ്ലീഹാ സ്പഷ്ടമാക്കുന്നു. 'ദൈവം ലോകസൃഷ്ടിക്കു മുമ്പെ നമ്മുടെ തേജസ്സിന്നായി മുന്നിയമിച്ചതും മറഞ്ഞിരുന്നതുമായ ദൈവത്തിന്റെ ജ്ഞാനമത്രേ മർമ്മമായി ഞങ്ങൾ പ്രസ്താവിക്കുന്നു..... നമുക്കോ ദൈവം തന്റെ ആത്മാവിനാൽ വെളിപ്പെടുത്തിയിരിക്കുന്നു; ആത്മാവു സകലത്തേയും ദൈവത്തിന്റെ ആഴങ്ങളേയും ആരായുന്നു. മനുഷ്യനിലുള്ള അവനിലെ മനുഷ്യാത്മാവല്ലാതെ മനുഷ്യരിൽ ആർ അറിയും? അവ്വണ്ണം തന്നെ ദൈവത്തിലുള്ളതു ദൈവാത്മാവല്ലാതെ ആരും ഗ്രഹിച്ചിട്ടില്ല. നാമോ ലോകത്തിന്റെ ആത്മാവിനെ അല്ല, ദൈവം നമുക്കു നൽകിയത് അറിവാനായി ദൈവത്തിൽ നിന്നുള്ള ആത്മാവിനെ അത്രേ പ്രാപിച്ചത്' (1 കൊരി. 2:7–12). വി. ത്രിത്വത്തിൽ അന്തർലീനമായിരിക്കുന്ന മറഞ്ഞിരിക്കുന്ന രഹസ്യങ്ങൾ ദൈവാത്മാവു, തന്നെ സ്നേഹിക്കുന്നവർക്കു വെളിപ്പെടുത്തുന്നു. അതാണു ക്രിസ്തീയ ദൈവശാസ്ത്രത്തിന്റെ ആധാരം.

ദൈവശാസ്ത്രം ദൈവത്തെപ്പറ്റിയുള്ള പൂർണ്ണമായ ശാസ്ത്രീയ പഠനമല്ല. ദൈവവുമായുള്ള ബന്ധത്തിൽ ഒരു വിശ്വാസിയുടെ ജീവിതം കരുപ്പിടിപ്പിക്കുവാൻ ഉതകുന്നെങ്കിൽ മാത്രമേ ദൈവശാസ്ത്രവിജ്ഞാനം കൊണ്ടു പ്രയോജനമുള്ളു. ഇല്ലെങ്കിൽ അത് ഗുണത്തേക്കാൾ ഏറെ ദോഷം ചെയ്യും. ആരാധിക്കുന്നവരും വിശുദ്ധിയിൽ വളരുന്നവരും സഭാ വിശ്വാസത്തിൽ ഉറച്ചുനിന്ന് കൗദാശിക ജീവിതത്തിൽ വളരുന്നവരും സത്യവിശ്വാസം പഠിപ്പിക്കുന്നവരും യഥാർത്ഥമായി പാലിക്കുന്നവരുമാണ് ദൈവശാസ്ത്രജ്ഞന്മാർ.

■

## സന്ധ്യയിൽ ഉപയോഗിക്കാവുന്ന ഒരു പ്രാർത്ഥന

സൃഷ്ടിയുടെ നാഥനും ഞങ്ങളുടെ പിതാവുമായ ദൈവമേ, പകൽ വെളിച്ചം അവസാനിക്കുകയും രാത്രി വന്നണയുകയും ചെയ്യുന്ന ഈ നാഴികയിൽ, നീ തന്നെ ഞങ്ങൾക്ക് സൂര്യനും പ്രകാശവുമായിരിക്കേണമെ. നിന്റെ ഏകജാതൻ മുഖാന്തിരം ഞങ്ങൾക്കും സകല സൃഷ്ടിക്കും ലഭിച്ചതായ ജീവന്റെ ദാനത്തെ ഓർത്തുകൊണ്ട് നിന്നെ രാവിലും പകലിലും അനവരതം സ്തുതിക്കുവാൻ ഞങ്ങളെ യോഗ്യരാക്കേണമെ. രക്ഷാകരമായ സ്ലീബായുടെ അടയാളത്താൽ ഈ രാവിൽ ഞങ്ങളെ കാത്തുകൊള്ളുകയും നിന്റെ പരിശുദ്ധാത്മാവിന്റെ നൽവരങ്ങളെ ഞങ്ങളിൽ ജ്വലിപ്പിക്കുകയും ചെയ്യേണമെ. സകലത്തിനും ആദികാരണമായ ത്രീയേക പ്രകാശമായ നിന്നെയും നിന്റെ ഏകജാതനായ പുത്രനെയും നിന്റെ പരിശുദ്ധാത്മാവിനെയും ഞാൻ എന്നുമെന്നും വാഴ്ത്തി നമിക്കുന്നു.



## ശ്രദ്ധിക്കുക

**'മലങ്കര നസ്രാണി'യിൽ വരുന്ന ലേഖനങ്ങളുടെ ഉള്ളടക്കത്തെ സംബന്ധിച്ച ഉത്തരവാദിത്വം ലേഖകർക്കു മാത്രമാണ്. സഭാംഗങ്ങളുടെ ചിന്തയെ പ്രകോപിപ്പിക്കുക എന്ന ലക്ഷ്യത്തോടെയാണ് പല ലേഖനങ്ങളും വാർത്തകളും കൊടുക്കുന്നത്. ലേഖനങ്ങളുടെയെല്ലാം ഉള്ളടക്കത്തോട് പത്രാധിപർക്ക് യോജിപ്പുണ്ടായിരിക്കണമെന്നില്ല.**

**– ജോയ്സ് തോട്ടയ്ക്കാട് (എഡിറ്റർ)**

## 'മലങ്കര നസ്രാണി ഡോട്ട് കോം'

'മലങ്കര നസ്രാണി ഡോട്ട് കോം' എന്ന പേരിൽ സ്വന്തമായ ഒരു വെബ് സെറ്റിലേക്ക് 'മലങ്കര നസ്രാണി'യെ മാറ്റുവാനുള്ള ശ്രമങ്ങൾ നടക്കുകയാണ്. ഈ വെബ്സൈറ്റിൽ 'മലങ്കര നസ്രാണി'യുടെ ഓൺലൈൻ ലക്കങ്ങൾ ലഭ്യമാക്കുന്നതു കൂടാതെ മലങ്കര നസ്രാണികളുടെ ചരിത്രം, ആരാധന, വിശ്വാസം തുടങ്ങിയ വിഷയങ്ങളിൽ മലയാളത്തിൽ രചിക്കപ്പെട്ടിരിക്കുന്ന 25-ഓളം ഗ്രന്ഥങ്ങൾ വായിക്കുവാൻ സൗകര്യമുണ്ടാകും. പ. പരുമലതിരുമേനിയുടെ ജീവചരിത്രം, കല്പന ബുക്കുകൾ, പ. ഗീവർഗീസ് പ്രഥമൻ ബാവായുടെ ജീവചരിത്രവും ഡയറിക്കുറിപ്പുകളും, പ. പാമ്പാടി തിരുമേനിയുടെയും പ. വട്ടശ്ശേരിൽ തിരുമേനിയുടെയും പുത്തൻകാവിൽ തിരുമേനിയുടെയും ജീവചരിത്രങ്ങൾ, പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ആത്മകഥ, ജീവചരിത്രം, രചനകൾ, സഭാചരിത്രം, മലയാളത്തിലെ പ്രഥമ ചരിത്രഗ്രന്ഥമായ 'നിരണം ഗ്രന്ഥവരി', മലയാളഭാഷയിലെ ലക്ഷണമൊത്ത ആദ്യ യാത്രാവിവരണ ഗ്രന്ഥമായ 'ഊർശ്ലേം യാത്രാ വിവരണം' അന്ത്യാഖ്യാ പാത്രിയർക്കീസുമാരുടെ ദ്രവ്യാഗ്രഹവും കുതന്ത്രങ്ങളും രേഖപ്പെടുത്തിയിരിക്കുന്ന ദൃക്സാക്ഷി വിവരണമായ കരവട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസിന്റെ (കൊച്ചി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ) നാളാഗമം തുടങ്ങി മലങ്കര നസ്രാണികളെ വിസ്മയിപ്പിക്കുന്ന അനേകം വിഭവങ്ങളുമായ് ഈ വെബ്സൈറ്റ് തയ്യാറായിക്കൊണ്ടിരിക്കുന്നു.

'മലങ്കര നസ്രാണി'യെ സ്നേഹിക്കുന്നവർ ഈ സംരംഭത്തെ സാമ്പത്തികമായി സഹായിക്കുവാൻ അഭ്യർത്ഥിക്കുന്നു. സാമ്പത്തിക സഹായം നൽകുന്നവരുടെ പേരുകൾ സൈറ്റിൽ സ്പോൺസേഴ്സ് പേജിൽ ഉൾപ്പെടുത്തുന്നതുമാണ്.

**വിലാസം: സോഫിയാ ബുക്സ്, സൂര്യ ഗസ്റ്റ് ലൈൻ, തെക്കേനട, കോട്ടയം – 686 001.**
**ഫോൺ: 91 – 481 – 2303237 (ഓഫീസ്), 2462825, 2463776 (വീട്) 98474 98303 (മൊബൈൽ).**

# ഉദാത്തമായ സ്ത്രീത്വം

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

വേദപുസ്തകത്തിലെ സ്ത്രീസങ്കല്പത്തെക്കുറിച്ചുള്ള അന്വേഷണത്തിന്റെ ആദ്യപടി വേദപുസ്തകത്തിലെ മനുഷ്യസങ്കല്പം എന്തെന്ന് മനസ്സിലാക്കുകയാണ്. ഈ അന്വേഷണത്തിൽ ആദ്യം വരുന്നത് ആദാം എന്ന സങ്കല്പമാണ്. ആദാം ഒരു പുരുഷനായിരുന്നുവെന്നും അവനിൽ നിന്നും സ്ത്രീയെ ഉണ്ടാക്കിയെന്നും ഇക്കാരണത്താൽ പുരുഷന് ഒരു പടി താഴെ മാത്രമേ സ്ത്രീക്ക് സ്ഥാനമുള്ളു എന്നും വ്യാഖ്യാനിച്ചു വാദിക്കുന്നവരുണ്ട്. പഴയനിയമത്തിലും യഹൂദമതത്തിലും പുതിയനിയമത്തിലും സ്ത്രീകളോടുള്ള സമീപനം ഒരുപരിധിവരെ വിവേചനമുള്ളതായിരുന്നുവെന്ന് കാണാം. അതേസമയം മറ്റൊരു ധാരയും പഴയനിയമ – യഹൂദമത – ക്രിസ്തീയ പാരമ്പര്യങ്ങളിൽ നിലനിന്നിരുന്നു. അതായത് സ്ത്രീത്വം ഉദാത്തമായി കരുതുന്ന സമീപനം. ഇതിന് വേദശാസ്ത്രപരമായ അടിസ്ഥാനം നൽകുന്നതാണ് ആദാം എന്ന സങ്കല്പം.

ഉല്പത്തി പുസ്തകത്തിൽ രണ്ട് സൃഷ്ടികഥകളുണ്ട്. ഒന്ന്, 1:1–2:3. രണ്ട്, 2:4–3:24. രണ്ട് കൈവഴികളായി വന്ന പാരമ്പര്യങ്ങളാണ് ഇവ. രണ്ട് കാലഘട്ടങ്ങളിലായാണ് ഇവയ്ക്ക് ഇന്നത്തെ രൂപം ലഭിച്ചതെന്നും മനസ്സിലാക്കാം. ഒന്നാമത്തേത് 'പുരോഹിത' രേഖയെന്നും രണ്ടാമത്തേത് 'യഹോവാ' രേഖയെന്നും പണ്ഡിതന്മാർ വിളിക്കുന്നു. കാലഗണനനയനുസരിച്ച് യഹോവാ രേഖയ്ക്കാണ് കൂടുതൽ പഴക്കം; ക്രിസ്തുവിന് മുമ്പ് ഒമ്പതാം നൂറ്റാണ്ട്. പുരോഹിതരേഖ ക്രിസ്തുവിന് മുമ്പ് ആറാം നൂറ്റാണ്ട്. രണ്ട് രേഖകളിലും മനുഷ്യോല്പത്തിയെ സംബന്ധിച്ച് വിവരണങ്ങൾ ഉണ്ട്. പ്രത്യക്ഷത്തിൽ പരസ്പര വിരുദ്ധമെന്ന് തോന്നാവുന്ന കാര്യങ്ങളും ഉണ്ട്. എന്നാൽ മനുഷ്യനെപ്പറ്റി പൊതുവെയും ഭാര്യാ–ഭർത്തൃബന്ധത്തിന്റെ അന്യോന്യതയും പരസ്പരപൂരകതയും സംബന്ധിച്ച് പ്രത്യേകിച്ചും ആഴമായ ഉൾക്കാഴ്ചകൾ ഈ രണ്ടു രേഖകളിലും കാണാനാവും.

മലയാള വേദപുസ്തകത്തിൽ ഉല്പത്തി 1–11 അദ്ധ്യായങ്ങൾ പരിശോധിക്കുമ്പോൾ 'മനുഷ്യൻ' എന്ന് ഉപയോഗിച്ചിരിക്കുന്ന ഭാഗങ്ങളിലെല്ലാം തന്നെ ആദാം എന്നാണ് എബ്രായ മൂലത്തിൽ കാണുന്നത്. പുരുഷൻ എന്നതിന് ഈശ് (ish) എന്നും സ്ത്രീ അല്ലെങ്കിൽ നാരി എന്നതിന് ഈശാ (ishah) എന്നും കാണുന്നു.

ഉല്പത്തി രണ്ട്, മൂന്ന് അദ്ധ്യായങ്ങളിൽ ആദിസ്ത്രീയുടെ പ്രഭവവും ഭർത്താവുമായ ആദിപുരുഷന്റെ പേരാണ് ആദാം (2:5–4:1). ആദാം എന്ന എബ്രായ പദം അദാമാ (adamah) എന്ന പദത്തിൽ നിന്നും ഉത്ഭവിച്ചതാണ്. മണ്ണിൽ നിന്നുള്ളവൻ എന്നാണ് അർത്ഥം. ആദാം എന്ന പദം പുല്ലിംഗ രൂപമാണ്. ആദിപുരുഷന്റെ പേര് ആദാം എന്നും ആദിസ്ത്രീയുടെ പേര് ഹവ്വാ എന്നും കാണുന്നു (ഉല്പത്തി 2,3). എന്നാൽ ഉല്പത്തി 1–11 അദ്ധ്യായങ്ങളിൽ മനുഷ്യനെന്ന അർത്ഥത്തിൽ ആദാം എന്ന പദം ഉപയോഗിക്കുമ്പോൾ മനുഷ്യവംശത്തെ (humankind) മൊത്തം പരാമർശിക്കുന്ന പദമായിട്ടാണ് കാണുന്നത്. ഈ സന്ദർഭങ്ങളിലെല്ലാം ആദാം (മനുഷ്യൻ) ഒരു സർവ്വനാമമോ (pronoun) സമൂഹനാമമോ (collective noun) ആണ് (ഉല്പ. 6:5–7; 8:21; 9:5–7; 11:5).

ഉല്പത്തി രണ്ടും മൂന്നും അദ്ധ്യായങ്ങളെ ആസ്പദമാക്കി സ്ത്രീ, പുരുഷനേക്കാൾ താഴ്ന്ന നിലയിലാണെന്ന് വ്യാഖ്യാനിക്കുന്നുണ്ടെന്ന് മുമ്പ് സൂചിപ്പിച്ചുവല്ലോ. ഇത്തരം വാദഗതിക്ക് അടിസ്ഥാനമായി സ്വീകരിക്കുന്ന ഒന്നാമത്തെ കാര്യം സ്ത്രീ, പുരുഷന്റെ വാരിയെല്ലിൽ നിന്നും നിർമ്മിക്കപ്പെട്ടു എന്ന പരാമർശമാണ് (ഉല്പ. 2:22). വാരിയെല്ല് എന്ന പദം അറബികൾക്കിടയിൽ ഏറ്റമടുത്ത സ്നേഹിതനെ അല്ലെങ്കിൽ സ്നേഹിതയെ ഉദ്ദേശിച്ച് ഉപയോഗിക്കുന്നു. ഇതിൽ നിന്നും വാരിയെല്ല് എന്ന പദം പാരസ്പര്യത്തിന്റെയും ഐക്യത്തിന്റെയും പ്രതീകമാണെന്ന് മനസ്സിലാക്കാം. ഈ ആശയം കൂടുതൽ പ്രസ്പഷ്ടമാകുന്നുണ്ട് ഉല്പ. 2:23 ൽ. ഇവിടെ പുരുഷൻ സ്ത്രീയെ സംബന്ധിച്ച് "എന്റെ അസ്ഥിയിൽ നിന്ന് അസ്ഥിയും എന്റെ മാംസത്തിൽ നിന്ന് മാംസവും" എന്ന് പറയുന്നുണ്ടല്ലോ. സ്ത്രീ, പുരുഷനേക്കാൾ താഴ്ന്നവൾ എന്ന് സമർത്ഥിക്കുന്നതിന് ഉപയോഗിക്കുന്ന മറ്റൊരു വേദഭാഗമാണ് ഉല്പ. 2:18. ഇവിടെ പുരുഷന്റെ തുണയായി സ്ത്രീയെ സൃഷ്ടിച്ചു എന്നു പറഞ്ഞിരിക്കുന്നു. പുരുഷന്റെ സഹായിയാണ് സ്ത്രീ ഈ വ്യാഖ്യാനത്തിൽ. എന്നാൽ 'തക്കതായൊരു തുണ' എന്ന പ്രയോഗം പ്രത്യേകം ശ്രദ്ധയർഹിക്കുന്നു. ഇതിന് സ്ത്രീ, പുരുഷന്റെ കീഴിലുള്ളയാൾ എന്ന ആശയം വരുന്നില്ല. മറിച്ച് സമത്വവും പൂരകതയുമാണ് പ്രസ്തുത പ്രയോഗം കൊണ്ട് അർത്ഥമാക്കുന്നത്. ഉല്പത്തി മൂന്നാം അദ്ധ്യായത്തിലൂടെ പുരുഷനെ വശീകരിക്കുന്ന ഒരു പ്രലോഭകയുടെ ചിത്രമാണ് സ്ത്രീക്ക് ലഭിക്കുന്നത്. സ്ത്രീയെ പാമ്പ് വഞ്ചിച്ചു. ആ വഞ്ചനയിൽ ഭർത്താവിനെയും അകപ്പെടുത്തുന്ന ആളായിട്ടാണ് ആദിസ്ത്രീ നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുക. ഈ ആശയം യഹൂദ – ക്രിസ്തീയ പാരമ്പര്യത്തെ ആകമാനം സ്വാധീനിച്ചിട്ടുണ്ട്. അവിശ്വസ്തതയുടെയും ധാർമ്മികമായ അധീരതയുടെയും പ്രതീകമായി സ്ത്രീയെ പൊതുവെ സങ്കല്പിച്ചിരിക്കുന്നു. എന്നാൽ സാമാന്യ വായനയിൽ സ്ത്രീയും പുരുഷനും പിശാചിന്റെ വഞ്ചനയിൽ ഒരുപോലെ വീണു എന്നാണ് കാണാൻ കഴിയുക. സ്ത്രീ പാമ്പിനെയും പുരുഷൻ സ്ത്രീയെയും പഴിചാരുന്നുവെന്ന് മാത്രം. ഈ പഴിചാരൽ വീഴ്ചയുടെ ഫലമായി മനുഷ്യന് സഹജമായിത്തീർന്ന ഒരു സ്വഭാവമായി മാത്രമേ കണക്കാക്കേണ്ടതുള്ളു. ഉല്പത്തി 2:18–25 ൽ കാണുന്ന സ്ത്രീപുരുഷ ബന്ധത്തിന്റെ അന്യോന്യതയും പരസ്പരപൂരകതയും മാറി പുരുഷൻ സ്ത്രീക്ക് മേൽ അധീശത്വം പുലർത്തുന്ന ഒരു പുതിയ ക്രമം വീഴ്ചയുടെ ഫലമായി ഉണ്ടാകുന്നു. "നിന്റെ ആഗ്രഹം നിന്റെ ഭർത്താവിനോടാകും. അവൻ നിന്നെ ഭരിക്കും" (ഉല്പ. 3:16). ഇത് താളഭംഗം വന്ന മനുഷ്യബന്ധമാണ് സൂചിപ്പിക്കുന്നത്. അതല്ലാതെ സൃഷ്ടിയിൽ ദൈവം ഇങ്ങനെയൊരു ക്രമം ഉദ്ദേശിച്ചിരുന്നതായി വ്യാഖ്യാനിക്കുവാൻ പാടുള്ളതല്ല.

ഉല്പ. 1–11 അദ്ധ്യായങ്ങളിൽ ആദാം (മനുഷ്യൻ) എന്ന പദം പൊതുവെ മനുഷ്യവംശം എന്ന അർത്ഥത്തിൽ സർവ്വനാമമായോ സമൂഹനാമമായോ ഉപയോഗിച്ചിരിക്കുന്നുവെന്നും രണ്ടും മൂന്നും അദ്ധ്യായങ്ങളിൽ ഹവ്വായുടെ ഭർത്താവിന്റെ പേരായും കാണുന്നുവെന്നും മുകളിൽ സൂചിപ്പിക്കുകയുണ്ടായി. എന്നാൽ ഉല്പത്തി 1:26–29; 5:1–2 ഈ ഭാഗങ്ങളിൽ ആദാം എന്ന പദം ഒരു സർവ്വനാമമോ (pronoun) സമൂഹനാമമോ (collective noun) ഒരു പുരുഷന്റെ പേരോ (proper noun) ആയി മാത്രം മനസ്സിലാക്കാൻ പാടുള്ളതല്ല. ആദാം ഒരു സമൂഹനാമമാണ് എന്നു പറഞ്ഞാൽ പല വ്യക്തികളുടെ കൂട്ടായ്മയെന്നേ അതുകൊണ്ട് അർത്ഥമാക്കുന്നുള്ളു. മനുഷ്യവംശം എന്നു പൊതുവെ സൂചിപ്പിക്കുന്നുവെന്നു മാത്രം. എന്നാൽ ഇതിലും വിപുലമായൊരു അർത്ഥം ഈ പദത്തിനുണ്ട്. ആദാം ഏകത്വമുള്ള ഒരു ആളത്വമാണ്. അതേസമയം തന്നെ വ്യക്തികളുടെ ബഹുലതയും ഈ ഏക ആളത്വത്തിൽ ഉണ്ട്. മനുഷ്യരെല്ലാം ചേർന്നുവരുന്ന ഒരു കൂട്ടായ്മയല്ല ആദാം; എല്ലാ മനുഷ്യരുടെയും ഉത്ഭവവും നിലനില്പ്പുമുള്ള ഏക ആളത്വമാണ്. ഇതേപോലെ തന്നെ ആണും പെണ്ണും ആദാമിൽ തന്നെ ഉൾക്കൊണ്ടിരുന്നു. ആദാം പെണ്ണിൽ നിന്നു വ്യതിരിക്തനായ ആണെന്നോ ആണിൽ നിന്നും വ്യതിരിക്തയായ പെണ്ണെന്നോ പറയാനാവാത്തവിധം ആണും പെണ്ണും ഉൾക്കൊള്ളുന്നതും ആൺപെൺ ഭേദങ്ങളെ അതിജീവിക്കുന്നതുമായ ആളത്വമാകുന്നു.

നാം ഇങ്ങനെ വായിക്കുന്നു: "അനന്തരം ദൈവം: നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം *മനുഷ്യനെ* (ആദമിനെ) ഉണ്ടാക്കുക, *അവർ* സമുദ്രത്തിലുള്ള മത്സ്യത്തിന്മേലും ......... വാഴട്ടെ എന്നു കല്പിച്ചു. ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ *മനുഷ്യനെ* (ആദാമിനെ) സൃഷ്ടിച്ചു. ദൈവത്തിന്റെ സ്വരൂപത്തിൽ *അവനെ* സൃഷ്ടിച്ചു. ആണും പെണ്ണുമായി *അവരെ* സൃഷ്ടിച്ചു. ദൈവം *അവരെ* അനുഗ്രഹിച്ചു.... സകല ഭൂചരജന്തുവിന്മേലും വാഴുവിൻ എന്ന് *അവരോട്* കല്പിച്ചു" (ഉല്പ. 1:26–28). ഈ വേദഭാഗത്ത് 'അവൻ' എന്നും 'അവർ' എന്നും മാറിമാറി ഉപയോഗിക്കുന്നു. ആദാം വെറും ഏകമല്ല, അനേകമാണെന്നും ഈ അനേകം ആണും പെണ്ണും ചേർന്നതാണെന്നും ഈ ബഹുലതയിൽ ഒരു ആളത്വത്തിന്റെ ഏകതയുണ്ടെന്നും മനസ്സിലാക്കണം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ നമ്മുടെ ബുദ്ധിയിലും യുക്തിയിലും ഒതുങ്ങുന്ന ഒരു ആളത്വമല്ല മുൻ ഉദ്ധരിച്ച വേദഭാഗത്ത് കാണുന്ന മനുഷ്യസങ്കല്പം. വ്യക്തിത്വങ്ങളുടെ ബഹുലതയും അതിൽതന്നെ സ്ത്രീപുരുഷ ലിംഗഭേദങ്ങളും അതേസമയം ഒരു വ്യക്തിയെന്ന ഏക ആളത്വത്തിന്റെ അഖണ്ഡതയും സമഗ്രതയും ചേർന്നു വരുന്ന ഒരു മനുഷ്യസങ്കല്പം. ഇങ്ങനെയൊരു മനുഷ്യസങ്കല്പം പഴയനിയമത്തിലും യഹൂദ റബിമാരുടെ പ്രബോധനങ്ങളിലും പുതിയനിയമത്തിലും അന്തർധാരയായി കാണുന്നു. ലിംഗം, ജാതി, മതം, രാജ്യം, വംശം എന്നിവയുടെ അടിസ്ഥാനത്തിൽ അടർന്ന് വേറിട്ടു നിൽക്കുന്ന അനേകം വ്യക്തികളുള്ള ഒരു മനുഷ്യസമൂഹം എന്നതിനു പകരം ബഹുലതയും അനേകതയും അതേസമയം അഖണ്ഡതയും ഏകതയും ഉള്ള ഒരു ആളത്വം.

പഴയനിയമത്തിലും റബിമാരുടെ ഗ്രന്ഥത്തിലും ഈ ആളത്വത്തെ ആദാം എന്നാണ് വിളിക്കുന്നതെങ്കിൽ പുതിയനിയമത്തിൽ, പ്രത്യേകിച്ചും വി. പൗലോസിന്റെ ലേഖനങ്ങളിൽ ഈ ആളത്വം ക്രിസ്തുവിൽ കണ്ടെത്തുന്നു. ഇതുകൊണ്ടത്രെ ക്രിസ്തുവിനെ 'അവസാനത്തെ ആദാം', 'രണ്ടാം മനുഷ്യൻ' എന്നിങ്ങനെ പൗലോസ് വിശേഷിപ്പിക്കുന്നത് (1 കൊരി. 15:45–46). മുൻ സൂചിപ്പിച്ചതുപോലെ ആദാം – ക്രിസ്തു ഒരു സമൂഹമോ കൂട്ടായ്മയോ അല്ല. ഒരു ശരീരത്തിൽ പല അവയവങ്ങൾ എന്ന പോലെയും ഒരു വൃക്ഷത്തിൽ പല ശാഖകൾ എന്ന പോലെയുമുള്ള ഒരു ജൈവയാഥാർത്ഥ്യമാണ്. ആദാമിൽ ഉണ്ടായിരുന്ന മനുഷ്യവംശത്തിന്റെ ഏകത വീഴ്ചയുടെ ഫലമായി നഷ്ടപ്പെട്ടുപോയി. ഏകത എന്ന പദം കൊണ്ട് അന്യോന്യതയും പരസ്പര പൂരകതയുമാണ് അർത്ഥമാക്കുന്നത്. ഇവിടെ അധീശത്വത്തിന്റെ കീഴ്മേൽ



സങ്കല്പം ഒട്ടും തന്നെ ഉണ്ടാവില്ല. എവിടെ അന്യോന്യതയും പരസ്പരപൂരകതയും ചോർന്നു പോകുമോ അവിടെ ഏകതയില്ല. പകരം പോരും അധീശത്വവും സ്ഥാനം പിടിക്കുന്നു. ഇത് മനുഷ്യ സൃഷ്ടിയുടെ തനി പ്രകൃതമല്ല. വീഴ്ചയിലുണ്ടായ മാറ്റമാണ്. സ്ത്രീപുരുഷ ബന്ധങ്ങളിലും ഇതുതന്നെയാണ് സംഭവിച്ചത്. ഭർത്താവ് ഭാര്യയെ ഭരിക്കാൻ തുടങ്ങുന്നു. സ്നേഹത്തിന്റെ കുറവു വരുന്നിടത്ത് പരസ്പരം ഭരിച്ചു കീഴടക്കാനുള്ള ശ്രമം ആരംഭിക്കുകയായി. ഭർത്താവ് ഭാര്യയെ ഭരിക്കാൻ ശ്രമിക്കുമ്പോൾ ഭാര്യ ഭർത്താവിനെ വശീകരിച്ച് കൈപ്പിടിയിലൊതുക്കാൻ ശ്രമിക്കുന്നു. ക്രിസ്തുവിൽ ഒരു പുതിയ ആളത്വം രൂപപ്പെട്ടുവരണം. പുരുഷനും സ്ത്രീയും യഹൂദനും യവനനും ദാസനും സ്വതന്ത്രനും എന്നീ തരഭേദങ്ങൾ ഇല്ലാത്ത ഒരു പുതിയ ആളത്വം; ഒരു പുതിയ മനുഷ്യൻ. ഈ സങ്കല്പം പ്രസ്പഷ്ടമാക്കുന്ന വേദഭാഗങ്ങളുണ്ട്. ഒരിടത്ത് പൗലോസ് അപ്പോസ്തലൻ ഇങ്ങനെ പറയുന്നു. "ക്രിസ്തുവിനോട് ചേരുവാൻ സ്നാനമേറ്റിരിക്കുന്ന നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു. അതിൽ യഹൂദനും യവനനുമെന്നില്ല, ദാസനും സ്വതന്ത്രനുമെന്നില്ല, ആണും പെണ്ണുമെന്നില്ല. നിങ്ങൾ എല്ലാവരും ക്രിസ്തുവിൽ ഒന്നത്രെ" (ഗലാ. 3:27–28). ഇത് സ്നാന സന്ദർഭത്തിൽ പറയുന്ന വാക്കുകളാണ്. ക്രിസ്തുവിനോട് ചേരുക ക്രിസ്തുവിൽ ആയിത്തീരുകയാകുന്നു. ക്രിസ്തുവിൽ ആയിത്തീരുന്നവർ ക്രിസ്തുശരീരത്തിന്റെ ഭാഗമായി തീരുന്നു. ക്രിസ്തുശരീരം സഭയാണല്ലോ. 'ക്രിസ്തുവിനെ ധരിക്കുക' (= റോമ. 13:14) 'പുതിയ മനുഷ്യനെ' ധരിക്കുകയാകുന്നു (എഫേ. 4:24 = കൊലോ. 3:10). 'പുതിയ മനുഷ്യൻ' ആദാം സങ്കല്പം തന്നെയാണ്. പഴയ മനുഷ്യൻ ആദ്യ ആദാമിനെ സൂചിപ്പിക്കുമ്പോൾ പുതിയ മനുഷ്യൻ ഒടുവിലത്തെ (രണ്ടാമത്തെ) ആദാമിനെ (മനുഷ്യനെ) സൂചിപ്പിക്കുന്നു. ആദാം, മനുഷ്യൻ എന്നീ വാക്കുകൾ പൗലോസ് ഒരേ അർത്ഥത്തിൽ തന്നെ ഉപയോഗിക്കുന്നുണ്ട് (1 കൊരി. 15:15). എഫേ. 2:13–16 ൽ മനുഷ്യരെ തമ്മിൽ വിഭജിക്കുന്ന വേലിക്കെട്ടുകൾ പൊളിച്ചുമാറ്റി ഇരുപക്ഷത്തെയും ഒന്നാക്കി ക്രിസ്തു തന്നിൽ തന്നെ ഒരു പുതിയ മനുഷ്യനായി സൃഷ്ടിച്ച് ഏകശരീരത്തിൽ ദൈവത്തോട് നിരപ്പിച്ചു എന്ന് പറഞ്ഞിരിക്കുന്നു. ക്രിസ്തുവിന്റെ ആളത്വത്തിന്, ശരീരത്തിന് ഇത്ര വിശാലമായ ഒരർത്ഥം ഉണ്ടെന്നുള്ളത് ശ്രദ്ധേയമാണ്. 'ക്രിസ്തുവിൽ ഒന്നത്രെ' എന്ന് ഗലാ. 3:28 ൽ പറയുമ്പോൾ യഹൂദനും യവനനും എന്നും ദാസനും സ്വതന്ത്രനും എന്നും ആണും പെണ്ണുമെന്നുമുള്ള വേർതിരിവുകളുടെ മതിലുകൾ പൊളിഞ്ഞ് ക്രിസ്തുശരീരത്തിൽ ഒന്നായിത്തീരുകയാകുന്നു. ഇങ്ങനെ പൗലോസിന്റെ ലേഖനങ്ങളിൽ ആദാം – ക്രിസ്തു സങ്കല്പത്തിന് വിശാലമായൊരു മാനം നമുക്ക് കാണാൻ കഴിയും.

'ക്രിസ്തുവിൽ' (in Christ) എന്ന പ്രയോഗം ആദാം സങ്കല്പത്തിന്റെയും ക്രിസ്തുശരീരമാകുന്ന സഭ എന്ന സങ്കല്പത്തിന്റെയും അടിസ്ഥാനത്തിൽ വേണം വിശകലനം ചെയ്യുവാൻ. പഴയ ആദാം വീണുപോയി. അതിന്റെ ഫലമായി മനുഷ്യനും മനുഷ്യനും തമ്മിലും ആണും പെണ്ണും തമ്മിലും മനുഷ്യനും പ്രകൃതിയും തമ്മിലും മനുഷ്യനും ദൈവവും തമ്മിലും അകൽച്ചയുണ്ടായി. പുതിയ മനുഷ്യനായ ക്രിസ്തുവിൽ ഈ അകൽച്ച ഇല്ലാതായി സർവ്വവും ഒന്നായി തീരണം. ആദിസൃഷ്ടിയിൽ ഇങ്ങനെയൊരു ഐക്യത്തിന്റെ ലയവും താളവും ഉണ്ടായിരുന്നു. ഈ ഏകതയിലേയ്ക്കുള്ള തിരിച്ചുവരവാണ് ക്രിസ്തുവിൽ നടക്കേണ്ടത്. "സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ളത് എല്ലാം പിന്നെയും ക്രിസ്തുവിൽ ഒന്നായിച്ചേർക്ക എന്നിങ്ങനെ കാലസമ്പൂർണ്ണതയിലെ വ്യവസ്ഥക്കായിക്കൊണ്ടുതന്നെ" (എഫേ.1:10).

പൗലോസ് അപ്പോസ്തലൻ ആദാം സങ്കല്പം സ്വീകരിച്ചുകൊണ്ട് ക്രിസ്തുവിൽ സകല മനുഷ്യരും സകലവും ഒന്നായി തീരുന്നതിനെ സംബന്ധിച്ച് പല സന്ദർഭങ്ങളിലും പ്രതിപാദിക്കുന്നുണ്ട്. ആണും പെണ്ണുമെന്ന വിവേചനം ക്രിസ്തുവിൽ ഇല്ലാതായിത്തീരണം. ഈ മൂല്യം പൗലോസ് മുറുകെപ്പിടിക്കുമ്പോൾ തന്നെ അന്നത്തെ മതവ്യവസ്ഥിതിയിൽ നിലനിന്നിരുന്ന ലിംഗവിവേചനം അദ്ദേഹത്തെ സ്വാധീനിക്കുന്നതായും കാണുന്നു. ഉടനെ തന്നെ പൗലോസ് അത്

(ശേഷം 9–ാം പേജിൽ)

# കാതോലിക്കാ വാഴ്ചയ്ക്ക്..

*(രണ്ടാം പേജിൽ നിന്നും)*

ഈ നിയമനത്തിന് മറ്റൊരു മേന്മ കൂടിയുണ്ട്. വി. കൂദാശകളിൽ അനർഹരുടെ തള്ളിക്കയറ്റം ഒഴിവാക്കാം. വി. മൂറോൻ കൂദാശയ്ക്കു മാത്രമാണ് ഇപ്പോൾ ഔദ്യോഗികമായി അർക്കദ്യക്കോനെ നിയമിക്കുന്നത്. ഭാവിയിൽ ഈ സ്ഥാനത്ത് അനർഹരായ വൈദികർ വരുന്നതും ഈ സ്ഥാനം എപ്പിസ്ക്കോപ്പാമാരിൽ ലയിച്ചുപോകുന്ന അവസ്ഥയും ഈ നിയമനം മൂലം ഒഴിവാക്കാം.

നടപടിക്രമം ഉണ്ടാകേണ്ടുന്ന മറ്റൊരു പ്രധാന സംഗതി പ. പിതാക്കന്മാരുടെ കബറടക്കമാണ്. കഴിഞ്ഞ മൂന്നു കാതോലിക്കാമാരുടെ കബറടക്കത്തിലൂടെ ഇതിന് വ്യക്തമായ ഒരു രൂപം കൈക്കൊണ്ടിട്ടുണ്ട്. അതിൽ തന്നെ ചില അംശങ്ങൾ ലിഖിത പാരമ്പര്യമില്ലാത്തതിനാൽ നഷ്ടപ്പെട്ടുപോയിട്ടുമുണ്ട്.

1964 മുതൽ നിലവിലിരിക്കുന്ന നടപടിക്രമത്തെ ഇപ്രകാരം സംഗ്രഹിക്കാം. കാതോലിക്കാ കാലം ചെയ്താൽ ആദ്യം ദേവലോകം അരമന ചാപ്പലിൽ അംശവസ്ത്രം ധരിപ്പിച്ച് പ്രവേശിപ്പിക്കും. അന്നേ ദിവസം സന്ധ്യയ്ക്ക് മലങ്കര മെത്രാപ്പോലീത്തായുടെ ഔദ്യോഗിക വസതിയായ പഴയസെമിനാരിയിലേയ്ക്കു ഭൗതിക ശരീരം ആഘോഷമില്ലാതെ നീക്കും. രാത്രി മുഴുവൻ സെമിനാരി വിദ്യാർത്ഥികളുടെ അഖണ്ഡപ്രാർത്ഥനയോടെ സെമിനാരി ചാപ്പലിൽ ഭൗതികദേഹം ദർശനത്തിനു വയ്ക്കും.

പിറ്റേന്നു രാവിലെ പിൻഗാമിയുടെ പ്രധാന കാർമ്മികത്വത്തിൽ സെമിനാരി ചാപ്പലിലും, മറ്റു മെത്രാപ്പോലീത്താമാരുടെ കാർമ്മികത്വത്തിൽ, മാർ ഏലിയാ കത്തീഡ്രലിലും, ദേവലോകം അരമന ചാപ്പലിലും വി. മൂന്നിന്മേൽ കുർബാന നടക്കും. തുടർന്ന് പൗരസ്ത്യ കാതോലിക്കായുടെ കത്തീഡ്രലിലേക്ക് അന്തിമോപചാരം അർപ്പിക്കാൻ ഭൗതീകശരീരം കൊണ്ടുപോകും. ഔദ്യോഗിക വിടവാങ്ങൽ അവിടെയാണ് നടക്കുക.

ഉച്ചകഴിഞ്ഞ് രണ്ടു മണിക്ക് ആഘോഷപൂർണമായ നഗരി കാണിക്കൽ മാർ ഏലിയാ കത്തീഡ്രലിൽ നിന്നും ആരംഭിക്കും. ദേവലോകം അരമനയിൽ എത്തിച്ചേർന്നാൽ *കൊഹെനൈത്താ* ക്രമത്തിന്റെ അവസാനഭാഗം നടത്തുകയും, പിൻഗാമി, മുഖംമൂടി കബറടക്ക ശുശ്രൂഷ പൂർത്തീകരിച്ച്, ഔദ്യോഗിക കബർമുറിയിൽ അടക്കുകയും ചെയ്യും. ഈ പതിവ് തുടരണമെന്ന് അരമന സ്ഥാപിച്ച പ. ഗീവർഗീസ് ദ്വിതീയൻ ബാവായും വിശാലമായ കബർമുറി – *ബസ് കാദീശ*– നിർമ്മിച്ച പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായും ആഗ്രഹിച്ചിരുന്നു. ഇവയ്ക്കൊക്കെയും ലിഖിത പാരമ്പര്യങ്ങൾ ഉടനെ ഉണ്ടാകേണ്ടിയിരിക്കുന്നു. കബറടക്ക സമയത്തെ വൈദികസ്ഥാനികളുടെ അപകടകരമായ തിക്കും തിരക്കും ഒഴിവാക്കാനുള്ള മാർഗ്ഗനിർദ്ദേശങ്ങളും ഉണ്ടാകണം.

മൂന്നും നാലും കാതോലിക്കാമാരുടെ നഗരി കാണിക്കലിന് ഏറ്റവും മുമ്പിൽ തുറന്ന ജീപ്പിൽ കാതോലിക്കായുടെ അംശവടിയേന്തിയ പുരോഹിതൻ ഉണ്ടായിരുന്നു. അഞ്ചാം കാതോലിക്കായുടെ നഗരികാണിക്കലിന് ഇതുണ്ടായില്ല. അന്ന് ഈ വസ്തുത ചൂണ്ടിക്കാണിച്ചപ്പോൾ അപ്രകാരം ഒരു പതിവില്ല എന്നാണ് ഒരു മെത്രാപ്പോലീത്താ പറഞ്ഞത്. എന്നാൽ പത്രവാർത്തകൾ പ്രകാരം ആദ്യത്തെ രണ്ടു നഗരികാണിക്കലിനും ഇപ്രകാരം ചെയ്തിരുന്നു. ലിഖിത പാരമ്പര്യത്തിന്റെ ആവശ്യകതയാണ് ഇത് ചൂണ്ടിക്കാണിക്കുന്നത്.

അത്യാവശ്യം നിരോധിക്കേണ്ട ഒന്നുണ്ട്. മൺമറഞ്ഞ പിതാക്കന്മാരുടെ തിരുവസ്ത്രങ്ങൾ – പ്രത്യേകിച്ചും പരിശുദ്ധരായി പ്രഖ്യാപിക്കപ്പെട്ടവരുടെയും പരിഗണിക്കപ്പെടുന്നവരുടെയും – മേല്പട്ടക്കാരുടെ കബറടക്കത്തിന് ഉപയോഗിച്ചുകൂട. സഭയ്ക്കവകാശപ്പെട്ട ഈ പൂജ്യ തിരുശേഷിപ്പുകൾ എത്ര വ്യക്തിപരമായ ആത്മ – ജഡ ബന്ധമുണ്ടെങ്കിലും മൺമറഞ്ഞുപോകാൻ സഭ അനുവദിക്കരുത്. വരും തലമുറ പഴിക്കാതിരിക്കാൻ അപ്രകാരം രഹസ്യമായോ പരസ്യമായോ സൂക്ഷിച്ചിട്ടുള്ളവ കബറടക്കത്തിനുപയോഗിക്കില്ല എന്നുറപ്പുവരുത്താൻ സഭ അടിയന്തിരമായി ശ്രദ്ധിക്കണം. മുകളിൽ പറഞ്ഞ കാര്യങ്ങളിൽ വേണ്ട നിയമങ്ങളും നടപടിച്ചട്ടങ്ങളും ക്രോഡീകരിക്കുന്ന കാര്യത്തിൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെയും മാനേജിംഗ് കമ്മറ്റിയുടെയും സത്വര ശ്രദ്ധ പതിയേണ്ടിയിരിക്കുന്നു. ■

# സന്ധ്യയിൽ ഉപയോഗിക്കാവുന്ന പ്രാർത്ഥനകൾ

ദൈവമായ കർത്താവേ, ക്ഷീണിതമായ എന്റെ ശരീരത്തെയും മനസിനെയും ആത്മാവിനെയും തിരുസന്നിധിയിലേക്ക് ഈ സന്ധ്യാ സമയം ഉയർത്തുന്നു. അങ്ങയുടെ ദിവ്യവും അപരിമേയവുമായ ശക്തിയെ പകർന്നു നൽകി ബലഹീനമായ എന്റെ ശരീരാത്മ മനസുകളുടെ തളർച്ചയെ അകറ്റേണമെ.

നല്ലവനും എല്ലാറ്റിന്റെയും നന്മയ്ക്കായി ജനിച്ച് മരിച്ച് ഉയിർത്ത് സർവ്വ മനുഷ്യരെയും സർവ്വ സൃഷ്ടിയെയും പിതാവാം ദൈവത്തിന്റെ മഹൽ സന്നിധിയിലേക്ക് ഉപനയിച്ച എന്റെ നാഥാ, എന്റെ ശരീരാത്മ മനസുകളെ അങ്ങയുടെ ശരീരാത്മ മനസുകളുമായി സംയോജിപ്പിക്കേണമെ. അങ്ങയുടെ ഇച്ഛയിൽ എന്റെ ഇച്ഛയെ ലയിപ്പിക്കുവാൻ കൃപ തരണമെ.

സകല മനുഷ്യരെയും, വിശിഷ്യാ രോഗികളെ, മാനസികവും ആത്മീകവുമായ സംഘർഷങ്ങളാൽ പ്രയാസമനുഭവിക്കുന്നവരെ തിരുസന്നിധിയിൽ സമർപ്പിക്കുന്നു. അവർക്ക് പൂർണമായ സൗഖ്യവും ആശ്വാസവും പകർന്നു നൽകേണമെ. നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും മഹത്വം കരേറ്റുന്നു.

2

പ്രകാശത്തിന്റെ സൃഷ്ടാവും പകലിനെയും രാത്രിയേയും തമ്മിൽ വേർതിരിച്ച സൃഷ്ടിയുടെ നാഥനുമായ ദൈവമേ, വീണ്ടും ഒരു പകലിന്റെ അദ്ധ്വാനങ്ങളിൽ നിന്ന് ഞങ്ങളെ ശാന്തമായ സന്ധ്യയിലേക്ക് നീ ആനയിച്ചിരിക്കുന്നു. നിന്റെ വിശ്രാന്തിയും സമാധാനവും ഞങ്ങളിൽ വസിക്കുവാൻ കൃപയരുളണമെ. നിന്റെ തേജസാകുന്ന പ്രകാശം ഞങ്ങളെ വഴി നടത്തേണമെ. നിന്റെ വചനം ഞങ്ങളുടെ കാലുകൾക്ക് ദീപമായിരിക്കേണമെ. അന്ധകാരപൂർണമായ ഈ ലോകയാത്രയിൽ സത്യത്തിന്റെയും നീതിയുടെയും വെളിച്ചം തേടുവാൻ ഞങ്ങളെ സഹായിക്കേണമെ. ഞങ്ങളുടെ ശരീരങ്ങളും മനസുകളും ഹൃദയങ്ങളും നന്മയുടെ പ്രകാശത്താൽ ശോഭിതമായിത്തീർന്ന് ഞങ്ങൾ നിന്നെയും നിന്റെ ഏകജാതനെയും നിന്റെ പരിശുദ്ധാത്മാവിനെയും അനവരതം സ്തുതിക്കുമാറാകണമെ. ■

# ഉദാത്തമായ സ്ത്രീത്വം

*(എട്ടാം പേജിൽ നിന്നും)*

തിരുത്തുന്നുമുണ്ട്. ലിംഗവിവേചനം പൗലോസ് ഒരു അടിസ്ഥാന സമീപനമായി സ്വീകരിക്കുന്നില്ല. ഇതിന് ഉദാഹരണമാണ് 1 കൊരി. 11:1–16 ഭാഗം. അന്ന് യഹൂദമതത്തിൽ ഉണ്ടായിരുന്ന ലിംഗവിവേചനത്തിന് അനുകൂലമായ ഒരു വാദഗതി പൗലോസ് സ്വീകരിക്കുന്നു. കൊരിന്ത് സഭയിൽ കണ്ട ചില പ്രശ്നങ്ങൾക്ക് പരിഹാരം നിർദ്ദേശിക്കുന്ന സന്ദർഭത്തിലാണ് അദ്ദേഹം യഹൂദമതത്തിലെ ഒരു സങ്കല്പം സ്വീകരിച്ചു കാണുന്നത്. ആദിയിൽ ദൈവം സൃഷ്ടിച്ച മനുഷ്യൻ ഒരു പുരുഷൻ. അവൻ ദൈവത്തിന്റെ സ്വരൂപം. ഇത് നൽകുന്ന സൂചന ദൈവം പുരുഷ സ്വരൂപിയാണെന്നും സ്ത്രീ നേരിട്ട് ദൈവസ്വരൂപി അല്ലെന്നുമാണല്ലോ. പുരുഷനാണ് ദൈവസ്വരൂപി. പുരുഷനിൽ നിന്നും ഉത്ഭവിച്ച സ്ത്രീ പുരുഷനിലൂടെ ദൈവസ്വരൂപം സ്വീകരിക്കുന്നു. ഈ സമീപനം തീർച്ചയായും സ്ത്രീ വിവേചനത്തെ പിന്താങ്ങുന്നതാകുന്നു. പൗലോസ് പറയുന്നു, "പുരുഷൻ (*aner* എന്ന് ഗ്രീക്ക് പദം) ദൈവത്തിന്റെ പ്രതിമയും തേജസ്സും ആകയാൽ മൂടുപട ഇടേണ്ടതല്ല. സ്ത്രീയോ പുരുഷന്റെ തേജസ്സ് ആകുന്നു. പുരുഷൻ സ്ത്രീയിൽ നിന്നല്ലല്ലോ സ്ത്രീ പുരുഷനിൽ നിന്നത്രെ ഉണ്ടായത്. പുരുഷൻ സ്ത്രീയ്ക്കായിട്ടല്ല, സ്ത്രീ പുരുഷനായിട്ടല്ലോ സൃഷ്ടിക്കപ്പെട്ടത്" (1 കൊരി. 11:7–9). രണ്ടാം സൃഷ്ടിവിവരണത്തെ ആധാരമാക്കിയുള്ളതാണ് ഈ വാദഗതി. അതുതന്നെ പുരുഷ അധീശത്വം ഊട്ടി ഉറപ്പിക്കുന്ന ഒരു സമൂഹത്തിന്റെ വായനയിൽ നിന്നും ആവിർഭവിക്കുന്ന സമീപനമാണ്. തൽക്കാലത്തേക്ക് സ്വീകരിച്ച ഈ സമീപനം ഉടനെതന്നെ പൗലോസ് തിരുത്തുന്നു. "എന്നാൽ കർത്താവിൽ പുരുഷനെ കൂടാതെ സ്ത്രീയുമില്ല, സ്ത്രീയെ കൂടാതെ പുരുഷനുമില്ല. സ്ത്രീ പുരുഷനിൽ നിന്നുണ്ടായതുപോലെ പുരുഷനും സ്ത്രീ മുഖാന്തിരം ഉളവാകുന്നു. എന്നാൽ സകലത്തിനും ദൈവം കാരണഭൂതൻ" (1 കൊരി. 11:11–12). ഇങ്ങനെയൊരു സമീപനം മാറി സ്വീകരിക്കുവാൻ പൗലോസിനെ പ്രേരിപ്പിക്കുന്നത് ക്രിസ്തുവിൽ (കർത്താവിൽ) ഉണ്ടായിത്തീരുന്ന പുതിയ മനുഷ്യനെ സംബന്ധിച്ച കാഴ്ചപ്പാടത്രെ. ഈ ക്രിസ്തീയ വീക്ഷണത്തിന് ദൈവശാസ്ത്രപരമായ പശ്ചാത്തലമൊരുക്കിയത് ഒന്നാം സൃഷ്ടിവിവരണത്തിലും പൗലോസിന്റെ കാലത്തെ യഹൂദറബിമാരുടെ പ്രബോധനങ്ങളിലും കാണുന്ന ആദാം സങ്കല്പമാകുന്നു.

ഈ സങ്കല്പത്തിൽ നാലു കാര്യങ്ങൾ കാതലായി കാണാനാവും. ഒന്ന്, ആദാം ഒരു കേവലവ്യക്തിയല്ല, അനേക വ്യക്തികൾ ഉൾക്കൊള്ളുന്ന ഒരു ഏക ആളത്വമാണ്. രണ്ട്, ഇത് ആണും പെണ്ണും ഉൾക്കൊള്ളുന്ന ആളത്വമാകുന്നു. മൂന്ന്, ആണും, പെണ്ണും ഒരുപോലെ ദൈവസ്വരൂപം തന്നെയാകുന്നു. നാല്, ദൈവം ലിംഗഭേദങ്ങൾക്ക് അതീതനാണ്. അതായത് ദൈവത്തിന് ഒരു കേവല പുരുഷ സങ്കല്പം മതിയാവുന്നില്ല എന്നർത്ഥം.

ചുരുക്കത്തിൽ യഹൂദ ക്രിസ്തീയ പാരമ്പര്യത്തിൽ കടന്നുകൂടിയിട്ടുള്ള ലിംഗവിവേചനം വീഴ്ചയ്ക്കു മുമ്പുള്ള സൃഷ്ടിയുടെ ആദിരൂപത്തോടും ക്രിസ്തുവിലൂടെ രൂപപ്പെട്ടു വരുന്ന പുതിയ സൃഷ്ടിയുടെ പൂർണ്ണതയോടും ഇണങ്ങിപ്പോകുന്നതല്ല. വീഴ്ചയിലുണ്ടായ സ്ത്രീ പുരുഷ സങ്കല്പത്തിലെ വൈകല്യം ഇന്നും സഭയിലും സമൂഹത്തിലും പ്രതിഫലിക്കുന്നുണ്ട്. ക്രിസ്തുവിൽ മുതിർന്നുവളരുന്ന സഭ എല്ലാ വിവേചനങ്ങൾക്കും അതീതമായ വിശാലമായ ഒരു കാഴ്ചപ്പാട് വികസിപ്പിച്ചെടുക്കേണ്ടതാണ്. ആദാം – ക്രിസ്തു സങ്കല്പം ഇത്തരമൊരു പരിശ്രമത്തിൽ ദൈവശാസ്ത്രപരമായ അടിത്തറപാകുന്നതിന് ശക്തമാണ്. ഈ ഗ്രന്ഥത്തിൽ അവതരിപ്പിക്കുന്ന സ്ത്രീരത്നങ്ങൾ ഇത്തരമൊരു കാഴ്ചപ്പാട് ശരിവയ്ക്കുന്ന മാതൃകകളാണ്. ഇവരിലൂടെയെല്ലാം സ്ത്രീത്വത്തിന്റെ ഉദാത്തത തെളിഞ്ഞുവരുന്നത് കാണാനാവും. ■

# സഭാസെക്രട്ടറി മെത്രാപ്പോലീത്തന്മാരുടെ തോളിൽ കയ്യിട്ടു നടക്കുന്നതെന്തിന്?

**ജോൺ സാമുവൽ**

പ. വള്ളിക്കാട്ടു ബാവായുടെ ഓർമ്മപ്പെരുന്നാളിൽ ഡിസംബറിൽ സംബന്ധിച്ചപ്പോൾ ഒരു കാഴ്ച കണ്ടത് എന്നെ വളരെ വേദനിപ്പിച്ചു. സഭാ സെക്രട്ടറി അലക്സാണ്ടർ കാരയ്ക്കൽ ഒരു മെത്രാപ്പോലീത്തായെ കണ്ട് ഓടിച്ചെന്ന് ഷേക്ഹാൻഡ് കൊടുത്ത് തോളിൽ കയ്യിട്ടു നിന്ന് സംസാരിക്കുന്നു. മെത്രാപ്പോലീത്തന്മാരെ വളരെയധികം ബഹുമാനിക്കുകയും അവരെ കാണുമ്പോൾ ഓടിച്ചെന്ന് കൈമുത്തി ഭയഭക്തി ബഹുമാനത്തോടെ നിൽക്കുകയും ചെയ്യുന്ന സഭാംഗങ്ങൾ നോക്കിനിൽക്കെയാണ് ഈ വൃത്തികേട് സഭാസെക്രട്ടറി കാണിച്ചത്. പിന്നീട് പഴയസെമിനാരിയിൽ വച്ച് മറ്റു ചില മെത്രാപ്പോലീത്തന്മാരുടെയടുത്തും സഭാസെക്രട്ടറി ഇതുപോലെ തന്നെ പെരുമാറുന്നത് കാണാനിടയായി.

പ. വട്ടശ്ശേരിൽ തിരുമേനിയുടെ മുമ്പിൽ മഹാനായ കെ. സി. മാമ്മൻ മാപ്പിള പോലും രണ്ടാം മുണ്ടെടുത്ത് അരയിൽകെട്ടി കുനിഞ്ഞ് ഭയഭക്തി ബഹുമാനത്തോടെ നിന്നാണ് സംസാരിച്ചിരുന്നതെന്ന് സഭാചരിത്രമോ മാമ്മൻ മാപ്പിളയുടെ ആത്മകഥയോ വായിക്കുന്നവർക്ക് ബോധ്യമാകും. കാലം മാറി. ഇപ്പോഴത്തെ സ്ഥിതിയാണ് മുകളിൽ കണ്ടത്.

മേല്പറഞ്ഞ മെത്രാപ്പോലീത്താ ഭദ്രാസന സെക്രട്ടറിയെക്കൊണ്ട് നിയുക്ത കാതോലിക്കാ ബാവായ്ക്ക് എതിരെ കേസു കൊടുപ്പിച്ചതിനെ തുടർന്ന് ഭദ്രാസന ഭരണം രാജി വച്ചിട്ട് വടക്കുനിന്ന് തെക്കോട്ട് പോയിരിക്കുകയാണ്. സഭാ സെക്രട്ടറി തോളിൽ കയ്യിടുന്നവർക്ക് ഭാവിയിൽ ഈ ഗതിയാവും വരിക. മെത്രാപ്പോലീത്തന്മാർ സൂക്ഷിക്കുക!!!

ജനകീയ പ്രതികരണങ്ങൾക്കും പോരാട്ടങ്ങൾക്കും ശക്തി പകരുവാനായി ഗ്രിഗോറിയൻ പഠനവേദിയ്ക്കു വേണ്ടി ജോയ്സ് തോട്ടയ്ക്കാടും കൂട്ടുകാരും പ്രസിദ്ധീകരിക്കുന്നത്.
പത്രാധിപർ: ജോയ്സ് തോട്ടയ്ക്കാട്. വിലാസം: സോഫിയാ ബുക്സ്, സൂര്യ ഗസ്റ്റ് ലൈൻ, തെക്കേനട, കോട്ടയം – 686 001. ഫോൺ: 91 – 481 – 2303237, 98474 98303